# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038
ലക്കം: 4 പുസ്തകം: 54
ഏപ്രിൽ 1998



**PATRON SAINT**



TYPESETTING : FIAT GRAPHICS Ph: 561787

## എഡിറ്റോറിയൽ

### ഈസ്റ്റർ: സ്റ്റാററസ്ക്കോയ്ക്കതീതമായ ഉറപ്പും പ്രത്യാശയും

ഫാ:ഡോ.ജേക്കബ് കുര്യൻ

"**സ്റ്റാ**റ്റസ്ക്കോ" ആനുകൂല്യത്തിനുവേണ്ടിയുള്ള ഉറപ്പല്ല ഈസ്റ്റർ നൽകുന്നത്. ഈസ്റ്ററിന്റെ ഉറപ്പും പ്രഖ്യാപനവും സ്റ്റാറ്റസ്ക്കോയ്ക്കതീതമായ നിരപ്പിനെയും ഐക്യത്തെയുമാണ് സൂചിപ്പിക്കുന്നത്.

ഇപ്പോഴായിരിക്കുന്നരീതിയിൽ തുടരാനനുവദിക്കുന്ന ദൈവത്തെയാണ് പലർക്കും വേണ്ടിയിരുന്നത്. എന്നെ നമസ്കരിച്ചാൽ ഇതൊക്കെയും നിനക്കു തരാം എന്നെ പ്രലോഭനത്തിനു മുമ്പിൽ പതറാതെ നിന്ന യേശുതനുരാൻ എന്നും സ്റ്റാറ്റസ്ക്കോ വിരുദ്ധനായിരുന്നു. ഇപ്പോക്കുപോകാനനുവദിച്ചാൽ സ്ഥാനവും മാനവും കിട്ടിയേക്കാം. പക്ഷേ ലോകത്തിനുവേണ്ടി, ആ സ്ഥാനവും, മാനവും, സ്വന്തം പ്രാണനും യാഗമാക്കുവാൻ തയ്യാറായപ്പോഴാണ് യേശുവിന്റെ വിശ്വരൂപം ലോകം ദർശിച്ചത്. സമാധാനം ഇല്ലാതിരിക്കെ; 'സമാധാനം; സമാധാനം' എന്നു പറയുകയോ, സമാധാനം ആഗ്രഹിക്കാതെ, സമാധാനത്തിനു വേണ്ടി ഉപവാസപ്രാർത്ഥന പ്രഖ്യാപിക്കുകയോ ചെയ്യുന്നതല്ല ഉയിർത്തെഴുന്നേറ്റ യേശുവിന്റെ സമാധാന പ്രഖ്യാപനം. ഉയിർത്തെഴുന്നേറ്റ യേശുവിന്റെ സമാധാനം, പിടിച്ചെടുക്കലിന്റെയും പിടിച്ചുനിൽക്കലിന്റെയും നിലവാരത്തിൽനിന്നതീതമാണ്.

"ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേറ്റിരിക്കുന്നുഎങ്കിൽ ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്ത് ഇരിക്കുന്നിടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ. ഭൂമിയിലുള്ളതല്ല ഉയരത്തിലുള്ളതുതന്നേ ചിന്തിപ്പിൻ" (കൊലോസ്യ 3:1,2) ഉയർന്ന ഒരു നിലവാരത്തെയാണ് ' ഉയരത്തിലുള്ളതു അന്വേഷിപ്പിൻ" എന്ന ആഹ്വാനം സൂചിപ്പിക്കുന്നത്. ഈ ഉയർന്നനിലവാരത്തിന്, കയ്യിലുള്ള 'വിധി' യെക്കാൾ ജനങ്ങളാകുന്ന 'നിധി' യായിരിക്കും പ്രധാനം; ഈ നിലവാരത്തിന്, സ്വന്തം ദുരഭിമാനത്തേക്കാൾ പിന്തലമുറയുടെ 'ആത്മാഭിമാനം' ആയിരിക്കും പ്രധാനം.

ജ്ഞാനപീഠജേതാവായ എം. റ്റി. വാസുദേവൻ നായരുടെ 'രണ്ടാമൂഴം' എന്ന നോവലിൽ, ഗാന്ധാരി-വല്യമ്മ കൊച്ചുമക്കളാക്കുന്ന പാണ്ഡവരെയും കൗരവരെയും വിളിച്ചുനിർത്തിപ്പറയുന്ന ചില വാക്കുകൾ ശ്രദ്ധേയമാണ്:

" ശവം വീണു കാണാൻ കൊതിക്കുന്ന
കൂളികൾ പലവേഷത്തിൽ ഈ കൊട്ടാരത്തിൽ
കയറിയിറങ്ങുന്നുണ്ട്; ജ്യോതിഷക്കാരായിട്ടും,
ഋഷിമാരായിട്ടും. നിങ്ങൾ ഒരുമിച്ചു
കഴിയേണ്ടവരാണ്. ആരും ആരുടെയും
ശത്രുവല്ല. അതു മാത്രം അവർ പറഞ്ഞുതരില്ല"

## ഇതളുകൾ 



 **Thought for the month** 

'Purity in your heart produces power in your life'. - Hale

## മാന്യവായനക്കാരോട്

മലങ്കരസഭ മാസികയ്ക്ക് നിങ്ങൾ നൽകിവരുന്ന പ്രോത്സാഹനത്തിനും നിർദ്ദേശത്തിനും നന്ദി. പേപ്പർ വില, ഡി. റ്റി. പി, അച്ചടികൂലി, പോസ്റ്റൽഫീസ്, തുടങ്ങി മാസികയുടെ പ്രസിദ്ധീകരണ സംബന്ധമായ എല്ലാമേഖലകളിലും ചിലവ് രണ്ട് മൂന്ന് വർഷത്തിനകം 40% വർദ്ധിച്ചു. എന്നാൽ വരിസംഖ്യയും പരസ്യനിരക്കും കൂട്ടാതെ ഇതുവരെ പിടിച്ചുനിന്നു. കഴിഞ്ഞ ഫെബ്രുവരിലക്കം മുതൽ മാസികയ്ക്ക് ഉണ്ടായ രൂപഭാവങ്ങൾ ശ്രദ്ധിച്ചിരിക്കുമല്ലോ. വർദ്ധിച്ചുവരുന്ന ചിലവുകൾ കണക്കിലെടുത്ത് 1998 ഏപ്രിൽ മുതൽ മാസികയുടെ വരിസംഖ്യയും പരസ്യനിരക്കും കൂടുകയാണ്. തുടർന്നും നിങ്ങളുടെ സഹകരണം പ്രതീക്ഷിക്കുന്നു.

**1998- ഏപ്രിൽ മുതൽ മലങ്കരസഭ മാസികയുടെ വാർഷികവരിസംഖ്യയും പരസ്യനിരക്കും**

### വരിസംഖ്യ - 1998 ഏപ്രിൽ മുതൽ

**ഇന്ത്യയിൽ**

| | |
|---|---|
| ഒരുവർഷത്തേക്ക് | 40 രൂപാ |
| രണ്ട് വർഷത്തേക്ക് | 80 " |
| മൂന്ന് വർഷത്തേക്ക് | 120 " |
| നാല് വർഷത്തേക്ക് | 150 " |
| അഞ്ച് വർഷത്തേക്ക് | 180 " |
| പത്ത് വർഷത്തേക്ക് | 375 " |
| ഇരുപത്തഞ്ചു വർഷത്തേക്ക് | 900 " |

**വിദേശത്തേക്ക്**

| | |
|---|---|
| ഒരു വർഷത്തേക്ക് | 250 " |
| പത്തു വർഷത്തേക്ക് | 2500 " |

**പരസ്യനിരക്ക്**

| | |
|---|---|
| Back Cover | 2000 |
| Front inside | 1700 രൂപാ |
| Back inner | 1500 " |
| Full page | 1250 " |
| Half page | 750 " |
| Quarter | 500 " |
| Minimum | 300 " |
| Favours Block | 100 " |

## ശതാഭിഷേക സ്മരണിക

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിന്റെ ശതാഭിഷേകത്തോടനുബന്ധിച്ച് മലങ്കരസഭ പുറത്തിറക്കുന്ന സ്മരണികയുടെ ഒരുക്കം പുരോഗമിക്കുന്നു. സ്മരണികയിലേക്കുള്ള ലേഖനങ്ങൾ, സ്മരണകൾ, കവിതകൾ എന്നിവ ഫാ. ഡോ. ജേക്കബ് കുര്യൻ, ഓർത്തഡോക്സ് സെമിനാരി, P.B. No. 98, കോട്ടയം 1 എന്ന വിലാസത്തിൽ ഏപ്രിൽ 30-ന് മുമ്പായി അയച്ചുകൊടുക്കണം.

- മാനേജർ

# സുവാർത്താചിന്തകൾ

ഫാ. ഡോ. ബി. വറുഗീസ്

**പുതുഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ**
(ഏപ്രിൽ 26) (യോഹ. 21:1-14)




1) ഉത്ഥാനം ചെയ്ത കർത്താവ് മൂന്നാംതവണ ശിഷ്യന്മാർക്ക് പ്രത്യക്ഷനാകുന്ന സംഭവമാണ് ഇന്നത്തെ ചിന്താവിഷയം. തിബര്യോസ് കടൽക്കരയിൽവെച്ച് ഏഴുപേരടങ്ങിയ ഒരു ശിഷ്യസമൂഹത്തിന് താൻ കാണപ്പെട്ടു. തിബര്യോസ് കടൽ, ഗന്നെസരത്ത് തടാകം എന്നിങ്ങനെ അറിയപ്പെടുന്നത് ഗലീലക്കടൽ തന്നെയാണ്. കർത്താവ് പ്രത്യക്ഷപ്പെട്ട സംഭവങ്ങൾ സുവിശേഷകന്മാർ പ്രാധാന്യത്തോടെ നൽകുന്നതിന്റെ കാരണം, താൻ സത്യമായും ഉയിർത്തെഴുന്നേറ്റു എന്ന് കാണിക്കുവാനാണ്.

2) ശിഷ്യന്മാർ കൂടിയിരിക്കുമ്പോൾ "ഞാൻ മീൻപിടിക്കാൻ പോകുന്നു" എന്ന് ശീമോൻ പത്രോസ് പറയുന്നു. പത്രോസിന് കർത്താവിലുള്ള വിശ്വാസത്തിന്റെ അടിത്തറ ഒരു പക്ഷെ ഇളകിയിരിക്കാം. കർത്താവിന്റെ കുരിശുമരണത്തോടെ ശിഷ്യന്മാർ ചഞ്ചലചിത്തരായി. അവരിൽ പലരും മിക്കവാറും വിശ്വാസം നഷ്ടപ്പെട്ടവരായിത്തീർന്നു (ലൂക്കോ. 24:20-21). ഉയിർത്തെഴുന്നേറ്റ യേശുവിനെ ആദ്യം കണ്ടത് ചില സ്ത്രീകൾ ആണല്ലോ? അവർ ഈ വിവരം അപ്പോസ്തോലന്മാരെ അറിയിച്ചപ്പോൾ "ഈ വാക്കു അവർക്കു വെറും കഥപോലെ തോന്നി, അവരെ വിശ്വസിച്ചില്ല"എന്ന് ലൂക്കോസ് എഴുതുന്നു (ലൂക്കോ. 24:11). എമ്മാവൂസിലേക്കുപോയ രണ്ടു ശിഷ്യന്മാർക്ക് കർത്താവ് പ്രത്യക്ഷപ്പെട്ട സംഭവം വിവരിക്കുമ്പോഴും അവരുടെ അവിശ്വാസത്തെപ്പറ്റി ലൂക്കോസ് ചൂണ്ടിക്കാണിക്കുന്നുണ്ട്.

അതേ അനുഭവമാണ് പത്രോസിനും ഉണ്ടായതെന്നു തോന്നുന്നു. യറുശലേമിൽനിന്നും പത്രോസും കൂട്ടരും ഗലീലയിൽ തിരിച്ചെത്തി.

ഏതാനും വർഷങ്ങൾക്കുമുമ്പ് കർത്താവ് അവരെ വിളിച്ച സ്ഥലത്ത് അവർ തിരിച്ചെത്തി, "എന്റെ പിന്നാലെ വരുവിൻ, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും"എന്നുള്ള വാഗ്ദാനം വിസ്മരിച്ച് അവർ പഴയ ജോലിക്ക് പോകുന്നു. അതിൽ അവരെ പ്രേരിപ്പിക്കുന്നതും, നേതൃത്വം നൽകുന്നതും പത്രോസാണ്. പലപ്പോഴും ജനങ്ങളെ ദൈവത്തിൽനിന്നും അകറ്റുന്നത് നേതൃത്വമാണ്. മതം ആദ്യം നിർജ്ജീവമാകുന്നതും മതനേതാക്കളുടെ ഹൃദയങ്ങളിലാണ്. അതിന്റെ പ്രത്യാഘാതങ്ങൾ ക്രമേണ വിശ്വാസികളിലേക്കും വ്യാപിക്കുന്നു. ജനങ്ങളെ ദൈവീകരാക്കുന്നതും വഴിതെറ്റിക്കുന്നതും നേതൃത്വം തന്നെയാണ്. പത്രോസിന്റെ വാക്കുകൾകേട്ട് സഹശിഷ്യന്മാർ 'ഞങ്ങളും പോരുന്നു' എന്നു പറഞ്ഞ് അദ്ദേഹത്തെ അനുഗമിക്കുന്നു.

3) ആ രാത്രിയിൽ അവർക്ക് ഒന്നും പിടിക്കാൻ കഴിഞ്ഞില്ല. കാരണം യേശുവിന്റെ സാന്നിദ്ധ്യമില്ലാതെയാണ് അവർ ജോലിക്കിറങ്ങിയത്. ദൈവത്തെ കൂടാതെയുള്ള മനുഷ്യന്റെ പ്രയത്നങ്ങൾ വ്യർത്ഥമാണ്. (സങ്കീ. 127:1)

പുലർച്ചക്ക് യേശു അവരെ സമീപിക്കുന്നു. "കുഞ്ഞുങ്ങളെ കൂട്ടുവാൻ വല്ലതും ഉണ്ടോ?" എന്ന് യേശു ചോദിക്കുന്നു (യോഹ. 21:5). അവർ ഒന്നും പിടിച്ചില്ലെന്ന് തനിക്കറിയാം. എങ്കിലും അവരുടെ നിസ്സഹായാവസ്ഥ അവരെക്കൊണ്ടുതന്നെ സമ്മതിപ്പിക്കുവാനാണ് ഈ ചോദ്യം. ആത്മപരിശോധനയ്ക്ക് യേശു അവർക്ക് അവസരം നൽകുന്നു.

4) യേശുവിന്റെ വാക്കനുസരിച്ച് അവർ പടകിന്റെ വലതുഭാഗത്ത് വലയിറക്കി, മീനിന്റെ പെരുപ്പം നിമിത്തം വലവലിക്കുവാൻ പ്രയാസമായി, വലയിൽ 153 മത്സ്യങ്ങൾ ഉണ്ടായിരുന്നുവെന്ന് യോഹന്നാൻ എഴുതുന്നു.

ആദിമക്രിസ്തീയ പാരമ്പര്യത്തിൽ മത്സ്യം ക്രിസ്തുവിന്റെയും ക്രിസ്ത്യാനികളുടെയും പ്രതീകമാണ്. 'മത്സ്യം' എന്നതിന്റെ ഗ്രീക്ക് വാക്ക് 'ICTHUS' എന്നാണ്.



Jesus Christ son of God, Saviour എന്നീ വാക്കുകൾ ഗ്രീക്കിൽ എഴുതുമ്പോൾ ഓരോ വാക്കിന്റെയും ആദ്യക്ഷരം മാത്രം എടുത്താൽ 'ഇക്ത്തൂസ്' എന്ന് വായിക്കാവുന്നതാണ്. പീഢകളുടെ കാലത്ത് ക്രിസ്ത്യാനികൾ തമ്മിൽ തിരിച്ചറിയാനുള്ള കോഡ്‌വാക്കായി ഈ പദം ഉപയോഗിച്ചിരുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ, ക്രിസ്ത്യാനികളെ വെള്ളത്തിൽ നീന്തിനടക്കുന്ന മത്സ്യങ്ങളായി ആദിമക്രിസ്തീയചിത്രങ്ങളിൽ അവതരിപ്പിച്ചിരിക്കുന്നു.

അപ്പോസ്തോലന്മാരുടെ പ്രസംഗത്തിലൂടെ സഭയിൽ ചേർന്നവരുടെ പ്രതീകമാണ് 153 മത്സ്യങ്ങൾ, പടക് സഭയുടെ പ്രതീകമാണ് (1പത്രോ. 3:20), ക്രിസ്തുവിന്റെ വാക്കനുസരിച്ച് സുവിശേഷമെന്ന വലയിറക്കിയപ്പോൾ ഒരു വലിയ ജനക്കൂട്ടം സഭയെന്ന പടകിൽ ചേർക്കപ്പെടുന്നതിന്റെ പ്രതീകമാണ് ഈ സംഭവം.

മത്സ്യത്തിന്റെ പെരുപ്പം നിമിത്തം വലകീറിയില്ല, ക്രിസ്തുവിന്റെ അങ്കിപടയാളികൾ കീറിയില്ലെന്ന് യോഹന്നാൻ പറയുന്നത് ശ്രദ്ധേയമാണ് (19:23-25). പരസ്പരം ബന്ധപ്പെട്ട ഈ രണ്ട് സംഭവങ്ങളും സഭയുടെ ഐക്യത്തിന്റെ പ്രതീകമായി സഭാപാരമ്പര്യം കാണുന്നു.

'153'എന്ന സംഖ്യയും പ്രതീകാത്മകമാണ്. പുരാതന ജീവശാസ്ത്രമനുസരിച്ച് കടലിൽ 153 തരം മത്സ്യങ്ങളാണ് ഉള്ളത്. ഇതിന്റെ അടിസ്ഥാനത്തിൽ ലാറ്റിൻ സഭാപിതാവായ ജറോം പറയുന്നത്. '153 മത്സ്യങ്ങൾ'എല്ലാവിധ മനുഷ്യരെയും സൂചിപ്പിക്കുന്നു എന്നാണ്. "സ്വർഗ്ഗരാജ്യം കടലിൽ ഇടുന്നതും എല്ലാവക മീനും പിടിക്കുന്നതുമായ വലയോടു സദൃശ്യം" എന്ന് കർത്താവ് പറയുന്നു (മത്താ. 13:47; യെഹെ. 47:9) ദൈവരാജ്യത്തിൽ ചേർക്കപ്പെടുന്ന മനുഷ്യരെപ്പറ്റിയാണല്ലോ ഇവിടുത്തെ സൂചന. അതിന്റെ പൂർത്തീകരണമായി ശിഷ്യന്മാർ എല്ലാ ജാതികളെയും, ദൈവരാജ്യത്തിൽ കൂട്ടിച്ചേർക്കുന്നു

എന്നാണ് ഈ സംഭവം സൂചിപ്പിക്കുന്നത്.

എബ്രായ - സുറിയാനി ഭാഷകളിൽ അക്ഷരങ്ങൾ തന്നെയാണ് അക്കങ്ങളായും ഉപയോഗിക്കുന്നത്. ഇതനുസരിച്ച് ഓരോ വാക്കും ഓരോ സംഖ്യയായും വായിക്കാവുന്നതാണ്. ഒരു വാക്കിലെ അക്ഷരങ്ങളുടെ മൂല്യം കൂട്ടി വ്യാഖ്യാനിക്കുന്നതും പ്രവചിക്കുന്നതും എബ്രായ പാരമ്പര്യത്തിൽ സാധാരണയാണ്. ഇതനുസരിച്ച് എബ്രായഭാഷയിൽ "The Church of Love" എന്നെഴുതി അതിലെ അക്ഷരങ്ങളുടെ മൂല്യം കൂട്ടിയാൽ 153 എന്നു കിട്ടുന്നു.

5) യോഹ. 21: 12-14 : യേശു അവർക്ക് അപ്പവും മീനും കൊടുക്കുന്നു. വി. കുർബ്ബാനയുടെ സൂചനയാണിത്. 'മീൻ' മുകളിൽ നൽകിയ വ്യാഖ്യാനത്തിന്റെ വെളിച്ചത്തിൽ വേണം മനസ്സിലാക്കുവാൻ. ഇതേരീതിയിലുള്ള അനുഭവം എമ്മാവൂസിലേക്കു പോയ ശിഷ്യന്മാർക്കും ഉണ്ടായി. (ലൂക്കോ. 24:30). വി. കുർബ്ബാനാനുഭവത്തിലൂടെ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സജീവസാന്നിദ്ധ്യം ശിഷ്യന്മാർ അനുഭവിച്ചറിഞ്ഞു.

ആരാധനാസമൂഹത്തിൽ യേശുവിന്റെ സജീവസാന്നിദ്ധ്യം ദർശിച്ച ശിഷ്യസമൂഹത്തിന്റെ അനുഭവത്തെപ്പറ്റിയാണ് വി. യോഹന്നാനും പരാമർശിക്കുന്നത്. നമ്മുടെ ആരാധനയും കുർബ്ബാനാനുഭവവും, ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ ദർശിക്കുവാനുള്ള അവസരങ്ങൾ ആകാറുണ്ടോ?

**പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ**
**(മെയ് 3) (യോഹ. 21:15-19)**

1) കഴിഞ്ഞ ആഴ്ചയിൽ ചിന്തിച്ച സംഭവത്തിന്റെ തുടർച്ചയാണ് ഇന്നത്തെ ചിന്താവിഷയം. കർത്താവ് പത്രോസിനോട് മൂന്നുചോദ്യങ്ങൾ ചോദിക്കുന്നു. മൂന്നു തവണയും 'നീ എന്നെ സ്നേഹിക്കുന്നുവോ?' എന്ന ചോദ്യത്തിന് 'ഉവ്വ്, കർത്താവേ എനിക്കു നിന്നോടു പ്രിയമുണ്ട് എന്ന് നീ അറിയുന്നുവല്ലോ?" എന്ന് പത്രോസ് മറുപടി നൽകുന്നു.

ഒരേ ചോദ്യം മൂന്നു തവണ ആവർത്തിക്കാനുള്ള കാരണമെന്താണ്? മൂന്നു തവണ തള്ളിപ്പറഞ്ഞതിനു പകരമായി മൂന്നുതവണ ഏറ്റുപറയുവാനുള്ള അവസരം കർത്താവു നൽകിയെന്നാണ് സഭാപിതാക്കന്മാരുടെ ഭാഷ്യം.

**ഒരേ ചോദ്യം മൂന്നു തവണ ആവർത്തിക്കാനുള്ള കാരണമെന്താണ്? മൂന്നു തവണ തള്ളിപ്പറഞ്ഞതിനു പകരമായി മൂന്നുതവണ ഏറ്റുപറയുവാനുള്ള അവസരം കർത്താവു നൽകിയെന്നാണ് സഭാപിതാക്കന്മാരുടെ ഭാഷ്യം.**

കൈസര്യ ഫിലിപ്പിയയിൽ വെച്ച് 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആകുന്നു'വെന്ന് പത്രോസ് ഏറ്റുപറഞ്ഞു. മറ്റു ശിഷ്യന്മാരേക്കാൾ കർത്താവിനോട് തനിക്ക് കൂടുതൽ സ്നേഹമുണ്ടെന്ന് കാണിക്കുവാൻ പത്രോസ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. (മത്താ. 16:22), "നിനക്കുവേണ്ടി ഞാൻ എന്റെ ജീവനെ വെച്ചുകളയും" (യോഹ. 13:37, "എല്ലാവരും ഇടറിയാലും ഞാൻ ഇടറുകയില്ല" (മത്താ. 14:29) എന്നിങ്ങനെ പറയാനുള്ള കാരണം ഇതായിരുന്നു. അമിതമായ ആത്മവിശ്വാസമാണ് പത്രോസിന്റെ പതനത്തിനിടയാക്കിയത്. പത്രോസിന്റെ പരാജയത്തിന്റെ മറ്റൊരു വശമാണ് ഈ അദ്ധ്യായത്തിന്റെ ആദ്യഭാഗത്തു കാണുന്നത്. പത്രോസിന്റെ വിശ്വാസത്തെയും, ക്രിസ്തുവിനോടുള്ള സ്നേഹത്തെയും പരിശോധിക്കുന്നതാണ് ഇന്ന് ചിന്തിക്കുന്ന വേദഭാഗത്തിന്റെ പ്രതിപാദ്യവിഷയം.

2. 'നിനക്ക് എന്നിൽ വിശ്വാസമുണ്ടോ?' എന്ന്, "നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ എന്നാണ് ക്രിസ്തു ചോദിക്കുന്നത്. സ്നേഹവും വിശ്വാസവും പരസ്പരം ബന്ധപ്പെട്ടവയാണ്. വിശ്വാസം സ്നേഹത്തിന്റെ ഭാഗമാണ്, സ്നേഹിക്കുന്നവരിലേ നമുക്ക് വിശ്വാസമുള്ളൂ.

'ദൈവത്തിൽ വിശ്വസിക്കുക' എന്നു പറഞ്ഞാൽ ദൈവത്തെ സ്നേഹിക്കുക എന്നാണർത്ഥം, മുഖ്യകൽപ്പന ഏതെന്ന ന്യായശാസ്ത്രിയുടെ ചോദ്യത്തിന് കർത്താവു നൽകുന്ന ഉത്തരത്തിന്റെ അർത്ഥം ഇതാണ് (മർക്കോ.12:28-33). വിശ്വാസം സ്നേഹത്തിലൂടെ പ്രകടമായിത്തീരുന്നു. പ്രവൃത്തിയിലൂടെ പ്രകടമാക്കുന്ന വിശ്വാസത്തെപ്പറ്റിയാണല്ലോ വി. യാക്കോബുശ്ലീഹാ പ്രതിപാദിക്കുന്നത്. ബുദ്ധിപരമായ അറിവല്ല വിശ്വാസം. (യാക്കോ. 2:19) വിശ്വാസമെന്നത് ജീവിതത്തിൽ ഉണ്ടാകുന്ന സമൂലമാറ്റമാണ്. ദൈവസ്നേഹവും മനുഷ്യസ്നേഹവുംകൊണ്ട് ജീവിതം നിറയുന്നതാണ് യഥാർത്ഥ വിശ്വാസം. ദൈവത്തിനുവേണ്ടി നമ്മുടെ സമയവും കഴിവുകളും പൂർണ്ണമായി നൽകുന്നതാണ് വിശ്വാസം, ആ വിശ്വാസത്തിന്റെ മറ്റൊരു പേരാണ് 'സ്നേഹം' എന്നത്. ഇത്തരത്തിലുള്ള ഒരു ത്യാഗസന്നദ്ധത നിനക്കുണ്ടോ എന്നാണ് കർത്താവിന്റെ ചോദ്യത്തിന്റെ അർത്ഥം.

3) "എനിക്കു നിന്നോടു പ്രിയമു

ണ്ട് എന്നു നീ അറിയുന്നുവല്ലോ?'' എന്ന് പത്രോസ് മറുപടി പറയുമ്പോൾ '' നീ എന്റെ കുഞ്ഞാടുകളെ........ മേയിക്കുക'' എന്നത് കർത്താവ് കൽപ്പിക്കുന്നു. ആടുകളെ മേയിക്കുന്ന ചുമതല, അതായത് സഭയെ നയിക്കുന്ന ചുമതല പത്രോസിനെ മാത്രം ഏൽപ്പിച്ചുവെന്ന് ഇതിന് അർത്ഥമില്ല. ''കർത്താവാണ് നല്ല ഇടയൻ'' (യോഹ.10:11;14) ഇടയനെന്നു പറയുമ്പോൾ ഭരണകർത്താവിന്റെ ചിത്രമല്ല മനസ്സിൽ ഉയർന്നു വരുന്നത്. എപ്പോഴും ആടുകളുടെ മദ്ധ്യത്തിൽ മാർഗ്ഗദർശിയും, രക്ഷകനും ആയി സന്നിഹിതനാകുന്ന ഒരാളാണ് ഇടയൻ (10: 1-15), 'നല്ല ഇടയൻ ആടുകൾക്ക് വേണ്ടി തന്റെ ജീവനെ കൊടുക്കുന്നു.' (10:11). തന്റെ സമയവും, ജീവിതസുഖങ്ങളും, കഴിവുകളും ത്യാഗത്തിന്റെ ബലിപീഠത്തിൽ, ആടുകളുടെ നന്മക്കായി ബലിയർപ്പിക്കുന്നവനാണ് യഥാർത്ഥ ഇടയൻ. ഇത്തരത്തിലുള്ള ഒരു നിയോഗമാണ് കർത്താവു പത്രോസിന് നൽകുന്നത്. (21:18-19 കാണുക). രക്തസാക്ഷിമരണത്തിലൂടെ യഥാർത്ഥ ഇടയനായി സഭയെ മേയിക്കുവാനാണ് കർത്താവ് കൽപ്പിക്കുന്നത്. പത്രോസ് കർത്താവിനോടുള്ള സ്നേഹം പ്രകടിപ്പിക്കേണ്ടത് വാക്കുകളിലൂടെയല്ല സ്വന്തജീവിതം യാഗമായി സമർപ്പിക്കുന്നതിലൂടെയാണ്.

### പുതുഞായറാഴ്ചക്കു ശേഷം മൂന്നാം ഞായർ
(മെയ്10) (ലൂക്കോസ്. 24:13-35)

1) കർത്താവ് ഉയിർത്തെഴുന്നേറ്റു എന്ന വാർത്ത ശിഷ്യന്മാർ ആദ്യം വിശ്വസിച്ചില്ല, (ലൂക്കോ. 24:11), ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ നേരിട്ടുകണ്ടാണ് പത്രോസും, തോമസും, ഇതരഅപ്പോസ്തോലന്മാരും വിശ്വസിച്ചത്. ശിഷ്യന്മാരുടെ അത്തരത്തിലുള്ള അനുഭവം വിശദമാക്കുന്ന മറ്റൊരു സംഭവമാണ് ഇന്നത്തെ വേദഭാഗത്തിന്റെ ഉള്ളടക്കം.

ക്രിസ്തുവിലുള്ള വിശ്വാസം നഷ്ടപ്പെട്ട രണ്ടു ശിഷ്യന്മാർ യെരുശലേമിൽനിന്നും എമ്മാവൂസിലേക്കു പോകയായിരുന്നു. കുരിശുമരണം അവരുടെ വിശ്വാസത്തെ ഇളക്കിയെന്നും (24:21) ഉയിർപ്പിന്റെ വാർത്ത സ്ത്രീകളിൽനിന്നും അറിഞ്ഞെങ്കിലും അവർ അത് വിശ്വസിച്ചില്ലെന്നും (24: 23) അവരുടെ സംസാരത്തിൽ നിന്നും വ്യക്തമാണ്. യേശു സഹയാത്രികനായി അവരോട് ചേർന്ന് അവരുടെ അവിശ്വാസത്തിൽ യേശു അവരെ ശാസിക്കുകയും, പഴയനിയമ പ്രവചനങ്ങൾ അവർക്ക് വിശദീകരിച്ച് കൊടുക്കുകയും ചെയ്തു. (24: 25-27) അവർ ആ വാക്കുകളിൽ വിശ്വസിച്ചെങ്കിലും, സഹയാത്രികൻ യേശുവാണെന്ന് അവർക്ക് മനസ്സിലായില്ല. അവരുമായി ഭക്ഷണത്തിനിരിക്കുമ്പോൾ അപ്പമെടുത്ത് അനുഗ്രഹിച്ച് നുറുക്കി അവർക്ക് കൊടുത്തപ്പോൾ ''അവരുടെ കണ്ണുതുറന്നു. അവർ അവനെ അറിഞ്ഞു'' (24: 30-31). ആദിമസഭയുടെ കുർബ്ബാനാനുഭവത്തിന്റെ പശ്ചാത്തലത്തിൽവേണം ഈ വേദഭാഗത്തിന്റെ അർത്ഥവ്യാപ്തി മനസ്സിലാക്കുവാൻ. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനോടുകൂടി കഴിക്കുന്ന അത്താഴമായി വി. കുർബ്ബാനയെ അപ്പോസ്തോലികസഭ കണക്കാക്കിയിരുന്നു. ഇവിടെ ക്രിസ്തുതന്നെയാണ് ശിഷ്യന്മാർക്ക് അപ്പം നുറുക്കി കൊടുത്തത്. വി. കുർബ്ബാനയിൽ കാർമ്മികത്വം വഹിക്കുന്നയാളിൽ ആദിമസഭ ക്രിസ്തുവിന്റെ സജീവസാന്നിദ്ധ്യം കണ്ടിരുന്നു.

**തന്റെ സമയവും, ജീവിതസുഖങ്ങളും, കഴിവുകളും ത്യാഗത്തിന്റെ ബലിപീഠത്തിൽ, ആടുകളുടെ നന്മക്കായി ബലിയർപ്പിക്കുന്നവനാണ് യഥാർത്ഥ ഇടയൻ. ഇത്തരത്തിലുള്ള ഒരു നിയോഗമാണ് കർത്താവു പത്രോസിന് നൽകുന്നത്. (21:1819 കാണുക). രക്തസാക്ഷിമരണത്തിലൂടെ യഥാർത്ഥ ഇടയനായി സഭയെ മേയിക്കുവാനാണ് കർത്താവ് കൽപ്പിക്കുന്നത്. പത്രോസ് കർത്താവിനോടുള്ള സ്നേഹം പ്രകടിപ്പിക്കേണ്ടത് വാക്കുകളിലൂടെയല്ല സ്വന്തജീവിതം യാഗമായി സമർപ്പിക്കുന്നതിലൂടെയാണ്.**

2) ഈ സംഭവം നടക്കുന്നത് ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ ഞായറാഴ്ചയാണ് (24:1; 13: ''അന്നു തന്നെ...'') ഓരോ ഞായറാഴ്ചയും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണുവാനും, അദ്ദേഹത്തോടുകൂടി അത്താഴം കഴിക്കുവാനുമുള്ള ദിവസമായി അപ്പോസ്തോലന്മാർ കണക്കാക്കിയിരുന്നു. യോഹന്നാന്റെ സുവിശേഷത്തിൽ കർത്താവ് ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നത് ഞായറാഴ്ചകളിലാണ് (21:19; 26) ആരാധനയ്ക്കായി കൂടിയിരുന്ന ശിഷ്യസമൂഹങ്ങളിലാണ് ക്രിസ്തു പ്രത്യക്ഷനായത്.

അപ്പോസ്തോലപ്രവൃർത്തികൾ അനുസരിച്ച് ഞായറാഴ്ചയുള്ള കൂടിവരവിന്റെ ലക്ഷ്യം ''അപ്പം നുറുക്കൽ'' അഥവാ വിശുദ്ധ കുർബ്ബാനാർപ്പണമാണ് (20:7) ''കാരണം 'അപ്പം നുറുക്കലിലൂടെയാണ് ഉയിർപ്പിന്റെ യാഥാർത്ഥ്യം ശിഷ്യന്മാർ അനുഭവിച്ചറിഞ്ഞതും പ്രഖ്യാപിച്ചതും.

പൗരസ്ത്യ സഭകൾ വി. കുർബ്ബാനക്ക് പരമമായ സ്ഥാനം നൽകാനുള്ള കാരണം ഇതാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിദ്ധ്യം അനുഭവിച്ചറിയാനും, അത് പ്രഖ്യാപിക്കുവാനും ഉള്ള അവസരമാണ് വി. കുർബ്ബാന.

### പുതു ഞായറാഴ്ചക്ക് ശേഷം നാലാം ഞായർ
(മെയ് 17) (ലൂക്കോസ് 9:51-62)

1) സ്വർഗ്ഗാരോഹണത്തിനു മുമ്പുള്ള ഞായറാഴ്ചകൂടിയാണിത്. മനുഷ്യാവതാരത്തിന്റെ പരിസമാപ്തിയിൽ പിതാവിന്റെ അടുക്കലേക്ക് പോകുന്ന അവസരമാണ് സ്വർഗ്ഗാരോഹണം. ഉയിർപ്പിനുശേഷം കർത്താവ് പതിവായി അനേകർക്കു പ്രത്യക്ഷനായി. (1 കൊരി,15:4-9) അത്തരത്തിലുള്ള പ്രത്യക്ഷപ്പെടലുകൾക്ക് വിരാമമായി എന്നാണ് സ്വർഗ്ഗാരോഹണത്തിന്റെ അർത്ഥം. ശിഷ്യന്മാരുടെ മുമ്പിൽവെച്ച് ക്രിസ്തു ആരോഹണം ചെയ്തു (അപ്ര.1:9-10) ഉടനെ രണ്ടു മാലാഖമാർ പ്രത്യക്ഷരായി, ''സ്വർഗ്ഗത്തിലേക്കു പോകുന്നവനായി നിങ്ങൾ കണ്ടതുപോലെ അവൻ വീണ്ടും വരും എന്നും പറഞ്ഞു'' (1;11)

കർത്താവ് വീണ്ടും വരുമെന്നുള്ള പ്രത്യാശ സ്വർഗ്ഗാരോഹണം നമുക്കു നൽകുന്നു. ക്രിസ്തീയ വിശ്വാസത്തിന്റെ രണ്ട് അടിസ്ഥാനങ്ങളാണ് ക്രിസ്തുവിന്റെ ഉയർപ്പും. ക്രിസ്തു വീണ്ടും വരുമെന്നുള്ള പ്രത്യാശയും.





# ബൈബിൾ പഠനം



ഫാ. ഒ. പി. വർഗീസ് (മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി - 682 308)

യോഹന്നാൻ. 8, 9, 10, അദ്ധ്യായങ്ങൾ

## ചോദ്യങ്ങൾ

1. യോഹ: 8:1-12 വാക്യത്തിൽ നിന്നു നമുക്ക് പഠിക്കുവാനുള്ള പാഠം എന്ത്?
2. യേശു ആരാണ്? അവനെ അനുഗമിക്കുന്നവൻ എന്താകും?
3. 8:28-ൽ കാണുന്ന " മനുഷ്യപുത്രനെ ഉയർത്തിയ ശേഷം "ഞാൻ തന്നെ അവൻ എന്ന് നിങ്ങൾ അറിയും എന്നതിന്റെ പൊരുൾ എന്താണ്?
4. യേശുവിന്റെ ശിഷ്യന്മാരാകുന്നത് എങ്ങനെ? ശിഷ്യന്മാരായാൽ ഉള്ള പ്രയോജനവും എന്ത്?
5. ഒരുനാളും മരണം കാണാതിരിക്കണമെങ്കിൽ എന്തു ചെയ്യണം?
6. നമ്മുടെ കഷ്ടതയും രോഗവും എന്തിനാണെന്നാണ് ക്രിസ്തീയ കാഴ്ചപ്പാട്?
7. "ശീലോഹാം" എന്നതിന്റെ അർത്ഥം എന്ത്?
8. യേശു ഈ ലോകത്തിൽ വന്നത് എന്തിനാണെന്നാണ് കണ്ണ്കുരുടന്റെ സൗഖ്യത്തിലൂടെ വ്യക്തമാക്കുന്നത്?
9. 10:1-7 വരെയുള്ള വേദഭാഗത്തുനിന്ന് അജപാലന ധർമ്മം നിർവ്വഹിക്കുന്നവർ ഉൾക്കൊള്ളണ്ടത് എന്തെല്ലാം?
10. നല്ല ഇടയൻ ആര്? അയാൾ എന്ത് ചെയ്യുന്നു?
11. 10.16-ൽ പറയുന്ന "വേറെ ആടുകൾ" എനിക്കുണ്ട് എന്നുപറയുന്നത് ഏതാണ്?
12. 10:22 പറയുന്ന "അതു ശീതകാലമായിരുന്നു" എന്നതിന്റെ പ്രതീകാത്മകമായ അർത്ഥം എന്ത്?
13. യേശു തന്റെ ആടുകൾക്ക് കൊടുക്കുന്ന സുരക്ഷ എന്തെല്ലാം?
14. എന്തുകൊണ്ടാണ് യഹൂദന്മാർ യേശുവിൽ വിശ്വസിക്കുന്നത്?

**ഫെബ്രുവരി മാസത്തിലെ എല്ലാഉത്തരങ്ങളും ശരിയാക്കിയവർ**

1. Mariamma Varghese
   Kottayil, Thottakattukara, Aluva.
2. Mariamma Joshua, Chittackattu House,
   Mundukottackal P.O., Pathanamthitta.
3. Moly Mathew
   Puthen parambil, Naranganam west P.O., 689 642.

## മാർച്ച് ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ

1. ഇവിടെയായിരുന്ന ബലിക്കുള്ള ആടുകളെ കൊണ്ടു വന്നിരുന്നത്. (നെഹ: 3:1, 32, 12:39)
2. കരുണയുടെ ഭവനം.
3. ശാബതിൽ ചുമടുകൾ ചുമക്കരുത് എന്ന നിയമം. (Jer: 18:21,22)
4. 5:24. കർത്താവിന്റെ വചനം കേട്ട് അവനെ അയച്ചവനെ വിശ്വസിക്കുന്നവൻ നിത്യജീവൻ പ്രാപിച്ചവൻ.
5. a) ന്യായവിധി നടത്തുവാനുള്ള പുത്രന്റെ അധികാരം. (V.30)
   b). പുത്രനെക്കുറിച്ചുള്ള പിതാവിന്റെ സാക്ഷ്യം. (VV. 31,32)
   c) സ്നാപകയോഹന്നാന്റെ സാക്ഷ്യം. (VV. 33,34)
   d) യേശു ചെയ്ത പ്രവർത്തികളുടെ സാക്ഷ്യം (VV. 36,37)
   e) മോശയും തിരുവെഴുത്തുകളും നല്കുന്ന സാക്ഷ്യം. (VV.39:47)
6. ഹേരോദാ അന്തിപ്പാസ് A.D. 26-ൽ തിബര്യോസ് എന്ന ചക്രവർത്തിയുടെ ബഹുമാനാർത്ഥം ഗലീലകടലിന്റെ തീരത്ത് നിർമ്മിച്ച പട്ടണമാണ് തിബര്യോസ്. പിന്നീട് ആ പട്ടണത്തിന്റെ പേരിൽ ഈ കടൽ തിബര്യോസ് കടൽ എന്നറിയപ്പെട്ടു.
7. i) മനുഷ്യന്റെ ശരീര ആവശ്യങ്ങൾ കർത്താവു പരിഗണിക്കുന്നു.
   ii) മരുഭൂമിയിൽ ഇസ്രായേൽ ജനതയ്ക്ക് ആഹാരം നല്കിയതുപോലെ ഇവിടെയും മരുഭൂമിയിൽ മേശ ഒരുക്കുന്നു. (സങ്കീ: 78:19)
   iii) യേശു ജീവന്റെ അപ്പമെന്നുള്ള വസ്തുത തെളിയിക്കുന്നു.
   iv) പങ്കുവയ്ക്കുവാനുള്ള ബാലന്റെ സന്നദ്ധത ഇന്നത്തെ സാമൂഹിക സാമ്പത്തിക ബന്ധങ്ങളിൽ പ്രകടമാകേണ്ടതാണ്.
   v) നമ്മുടെ അല്പംകൊണ്ട് ദൈവത്തിന് വൻകാര്യങ്ങൾ സാധിക്കും.
   vi) ധൂർത്തും, ദുർവ്യയവും അവിടുന്ന് ഇഷ്ടപ്പെടുന്നില്ല. അതാണ് ശേഷിച്ച നുറുക്കുകൾ ശേഖരിക്കുവാൻ പറയുന്നത്.
   vii) തീരെ അസാദ്ധ്യമെന്ന ഘട്ടമെത്തുമ്പോഴാണ് ദൈവം അത്ഭുതം പ്രവർത്തിക്കുന്നത്.



# COST OF STATUS

Fr. Bijesh Philip, St. Thomas Orthodox Seminary, Bhilai

On Sept: 30, 1997 an anonymous buyer from Florida paid $200,000 (about Rs. 40 lakhs) at an auction for a black velvet gown Dianaused to wear'. The Times of India of Oct:5, 1997 goes on to say that 'T-shirts featuring her picture and various slogans including "Born a princess, died a saint" and her picture books and memorial coins are in the market'. The business world and media try to place Diana in a more exalted status than that of Mother Theresa and try to market and milk her memory. This is only one of the examples of the wrong impact of a perverted concept of status prevalent in this world.

In ancient India casteism, which is still the bane of Indian society, emerged due to the unnecessary status attached to certain labours. Manu's code affirmed this status system based on labour. In ancient Greek society and in the Roman Empire of the first centuries of modern era, untiring pursuit of philisophy was the norm of excellence. Many religious people show off their religious practices for honour in society. In modern society business world and the rich class and the mass media together form a network to lure mankind to think that the true criteria for greatness and honour are possession, riches, beauty, unusually valuable costumes, ornaments etc. The poor, the middle class and majority of the youngsters are persecuted by this almost inaccessible mark of honour established by a few. A crusade against this torture is essential for the health of soul and society. first of all let us have a close look at **the various dangers involved in the pursuit of vain status.**

*1. Economic burden on families*

Most of the old generation are converts to consumerism whereas the youngsters are born in consumerism. The youngsters do not find any stress or strain to desire for and buy any kind of commodities. Paying Rs. 1000 for a pair of shoes or Rs. 3000 for a pair of jeans is casual for the kids. The rich business people or salaried mom and dad may go along with their demands because they don't want their kids to feel marginalized. However this spendthrift culture based on the craze for status brings unbearable economic burden on many families.

The creditcard system encourages people to buy many unnecessary things with the borrowed money. When false prestige is the governing factor there is no strain to go in to debt in order to appear successful before others. Certain psychologists are of the opinion that "to purchase something on credit before one has earned it corrupts the soul, and debts of any kind weigh down the wings of the soul."

*2. Trap in the bottomless pit*

Status is given when one fulfills the norms of success held by the society. A child has just to please the parents to be called a nice girl or good boy. But when s/he grows up s/he comes to the agonizing realization that so many different people look at her or him in so many different ways and expect so many different things - parents, teachers, priests and the peer group. Those who are more concerned about the status and honour from all classes undergo more emotional struggle. Usually the tendency is to please mainly one group, the peer.

Even if one tries to be honoured by materializing the criteria of success put forward by the peer group or the modern fashionable society, he gradually realizes the painful reality that the criteria for success and acceptance are being changed rapidly. Richard Rohr says. "we live in a world where honour and shame are merely manipulated month by month by T.V, tabloids, fashion magazines, commercials... etc. We cannot build a community of values unless we are part of something more solid and enduring. And that is God." (*'Jesus' Plan for a New World'*, Mumbai, 1997, page 79)

*3. Depression and suicide tendency*

New economic culture and rapidly changing norms of success and honour tend to produce more and more people who are unacceptable and outsiders to the system of success. The depression due to alienation and marginalization results in suicide or the tendency to destroy everything. It is noticeable that one of the major reasons for the high suicide rate among the youngsters is their failure to be successful in the estimation of others.

*4. Emergence of Individualism*

The emergence of a perverted individualism is in a sense a revolt against the overemphasis on social estimation and status. In most of the old societies and tribal communities much importance is given to the evaluation of the society. But in modern cities, an individualist culture which discards even good and useful advices and conventional practices has been developed. "Who cares", "I don't care" etc are the usual expressions in this culture. A disgust to the high price of 'status' may lead to this other extreme of locking oneself in his own introverted room.

*5. Misuse of time and money*

Modern culture is primarily based not on need but on greed. One of the main pushing and pulling force of greed is 'status'. Usually majority of the rich fail to fulfill the divine demand of the true

compassion towards the needy because they are greedy, and because they see many unfulfilled aspirations for more riches and status before them. In job we convert our time and energy - our life itself - in to money. And if we use much of it just for transient and momentary glory we are selling our life itself for status. In the pursuit of vainglory naturally we fail to discharge our duties to the poor and so a decline of love and compassion is quite natural. It is not an exaggeration to say that with half the cost of a front door of numerous huge mansions owned by Orthodox Syrian Christians in Kerala itself two small houses can easily be built for two of his brothren. It is an awful fact that there are many foolish servants in the household of God who misuse their talent and time being ignorant of the absent master's glorious manifestation at the end of history.

Most of the world's leading multinational companies have started their business in India in order to exploit the growing middle-class segment of 200 million which contributes a potential mass of consumers. This new economic revolution will not only widen the gap between the rich and poor classes but also make the rich more hard hearted towards the marginalized brothers and sisters. Unfortunately the middle class and especially the youth have become the victims in the deceiving hands of the commercials of many companies.

***Honour/shame system shattered by Christ***

The king of kings who was born in a manger shattered the vicious lure of status/honour system. He loved to be the friend of the least and the last. He had table fellowship with the bottom class of his society. In his selection of the disciples too the governing factor was not status. Christ's society strongly believed retaliation as an important tool for restoring the lost honour. So his teaching of forgiveness and patient endurance was a revolutionary idea. Throughout his life, as a human being, he never sought glory from people (Jn. 5:41, 8:49). But his sole concern was to glorify His heavenly father (Jn. 17:4, Jn. 8:49) He perfectly practised his own exhortation to "humble thyself". Due to His disregard for status and the estimation of the society, he was able to serve His fellow human beings with much easiness. This most victorious life on earth is a challenge for mankind.

**God evaluates the innerbeing, disregarding the physical appearence (1Samuel 16:7) and possessions (Lk. 12:15,21). Even a very poor helpless widow can become great and a very rich person may turn to be a fool and most dishonorable person in the divine evaluation. Adoption of this divine estimation as the criterion for success and honour will bring about tremendous change in the society.**

***Realization of true status***

The scripture and fathers highlight the inner sanctity and virtues of faith love and service as marks of greatness. God evaluates the innerbeing, disregarding the physical appearance (1 Samuel 16:7) and possessions (Lk. 12:15, 21). Even a very poor helpless widow can become great and a very rich person may turn to be a fool and most dishonorable person in the divine evaluation. Adoption of this divine estimation as the criterion for success and honour will bring about tremendous change in the society. This new system of status/shame alone is accessible to all people irrespective of their differences. Real progress in this vision avoids self justification and further classification of the society.

Realization of true status of man before God who is the ultimate ground of every being, is the end of meaningless pursuit of status from the society. Being the image of God 'I' have the potentiality to share in the characteristics of God and to be like God. 'I' am the child of God and will see God as He is (Jn 3:1-2) 'I' am the temple of God and Holy Spirit dwells in me. 'I' am the 'micro- cosm' of the creation. It was for 'me' that Son of God himself incarnated and was crucified and risen from the dead. These affirmations of 'my' worth not only stop my seeking glory from the society but also encourage me to exercise my higher responsibility with regard to the rest of the creation.

***Conclusion***

The prevalent concept of status will indirectly contribute only to the worsening of the ecological crisis. Though it is very difficult to reverse the velocity of the rapidly changing culture, it is a ray of hope that many scientists, intellectuals and theologians warn that we should lead a simple life so that others could simply live. In order to accomplish this, a new definition of status based on love and sacrifice is essential. Christ in the gospels frequently depicts the greatest as the one who serves others (Mt. 23:11, 12 Lk. 22:26,27) Only when we start viewing the world through the eyes of God Almighty, we learn the true meaning of greatness and status. This status, even if very costly, can be afforded even by the poorest of the poor.

✳



# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

*ചോദ്യം: എന്റെ 14 വയസ്സുള്ള മകൾ ഈയിടെ വളരെ വ്യത്യസ്തമായി പെരുമാറുന്നു. എപ്പോഴും മൗനമാണ്. ചോദിച്ചാൽ മാത്രം മറുപടി പറയും. മൂത്തകുട്ടിയെ പ്രസവിച്ചതിനുശേഷം ഒരു വർഷത്തിനകം ഞാൻ ഗർഭിണിയായപ്പോൾ 'അബോർഷനെപ്പറ്റി' (ഗർഭഛിദ്രം) ആലോചിച്ചു. അതിനു ചില മരുന്നും കഴിച്ചു. എന്നാൽ അബോർഷൻ നടന്നില്ല. പൂർണ്ണ ആരോഗ്യത്തോടെ കുട്ടിയെ യഥാസമയം പ്രസവിക്കുകയും ചെയ്തു. അതാണവൾ. അന്ന് ഞാൻ കഴിച്ച മരുന്നിന്റെ ദോഷമാണോ ഇപ്പോൾ ഈ കുട്ടിയിൽ കാണുന്നത്? അബോർഷൻ നടത്തുന്നത് പാപമാണോ? എന്റെ ആകുലചിന്തകൾക്ക് വിലയേറിയ ഒരു മറുപടി തരണമെന്നഭ്യർത്ഥിക്കുന്നു.*

*മിസ്സിസ്സ്. എം, തഴവാ.*

ഉത്തരം: മെഡിക്കൽ സയൻസിനേക്കുറിച്ച് ഈ മറുപടി എഴുതുന്നയാളിന്റെ അറിവ് പരിമിതമാണ്. എങ്കിലും ഉള്ള അറിവിൽനിന്നെഴുതട്ടെ. നിങ്ങളുടെ മകളുടെ ഇപ്പോഴത്തെ വ്യത്യസ്തമായ പെരുമാറ്റവും, നിങ്ങൾ അബോർഷനുവേണ്ടി കഴിച്ച മരുന്നുമായി യാതൊരു ബന്ധവും കാണാൻ വഴിയില്ല. എന്തെങ്കിലും ദൂഷ്യഫലങ്ങൾ ഉണ്ടായിരിന്നുവെങ്കിൽ അവളുടെ ജനനത്തിൽത്തന്നെ പ്രത്യക്ഷപ്പെടുമായിരുന്നു. 14 വയസ്സുവരെ പ്രശ്നങ്ങളൊന്നുമില്ലാതെ വളർന്ന കുട്ടിയിൽ ഇപ്പോൾ അല്പം വ്യത്യാസം കണ്ടുവെങ്കിൽ അത് അവളുടെ യൗവ്വനത്തിലേക്കുള്ള വളർച്ചയുടെ ഭാഗമാകാനാണിട. അതിനെ അസാധാരണമായി കാണേണ്ട ഒന്നല്ല. എന്നാൽ നിങ്ങളുടെ മനസ്സ് കുറ്റബോധംവച്ചു പുലർത്തുന്നതാകയാൽ മകളുടെ പെരുമാറ്റത്തെ തെറ്റായി വ്യാഖ്യാനിക്കാനും സാദ്ധ്യതയുണ്ട്.

'അബോർഷനു' മരുന്നു കഴിച്ചതിനെപ്പറ്റി കുറ്റബോധം ഇപ്പോഴും നിലനിൽക്കുന്നുവെന്നു തോന്നുന്നു. 'ഗർഭഛിദ്രത്തെ' പ്പറ്റി വ്യക്തമായ നിലപാടുകളൊന്നും സഭ പ്രഖ്യാപിച്ചിട്ടില്ല. കത്തോലിക്കാ സഭ ഇതേപ്പറ്റി വ്യക്തമായ നിലപാട് എടുത്ത് വിശ്വാസികളെ പഠിപ്പിക്കുന്നുണ്ട്. അമ്മയുടെ ജീവൻ അപകടത്തിലാവുകയോ, ജനിക്കാൻ പോകുന്ന കുഞ്ഞിന് ഗുരുതരമായ ശാരീരിക വൈകല്യങ്ങളുണ്ടെന്ന് തെളിയുകയോ ചെയ്യുന്ന സന്ദർഭത്തിൽ മാത്രമെ ഗർഭഛിദ്രം അനുവദിക്കുന്നുള്ളൂ. അടുത്തടുത്തുള്ള പ്രസവം ഒഴിവാക്കാൻ 'അബോർഷൻ' എന്ന ന്യായം സഭ അംഗീകരിക്കുന്നില്ല. ഏകദേശം ഇതിനോടു ചേർന്നു വരുന്ന ഒരു സമീപനമാണ് നമ്മുടെ സഭയുടേതും. ഏതായാലും ഈ കാര്യത്തിൽ നിങ്ങളുടെ മനസ്സാക്ഷി തന്നെ നിങ്ങളെ കുറ്റപ്പെടുത്തുന്ന സാഹചര്യത്തിൽ കുറ്റബോധത്തിൽനിന്നു വിടുതൽ പ്രാപിക്കുകയാണ് ഇപ്പോൾ ആവശ്യം. സത്യഅനുതാപത്തോടും പശ്ചാത്താപത്തോടും നിങ്ങളുടെ കുറ്റബോധം വി. കുമ്പസാരത്തിൽ പങ്കിട്ടു പാപമോചനം പ്രാപിക്കുക. കുറ്റബോധത്തിൽനിന്ന് നിങ്ങൾക്കു വിമുക്തി ലഭിക്കുമ്പോൾ മകളെക്കുറിച്ചുള്ള ആശങ്കയ്ക്കും വിരാമമുണ്ടാകാനാണ് സാദ്ധ്യത. അഥവാ പിന്നീടും മകളിൽ അസാധാരണമായി വല്ലതും കാണപ്പെടുന്നെങ്കിൽ ക്രിസ്തീയമായ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് കൗൺസലിംഗ് നടത്തുന്ന ആരെയെങ്കിലും നേരിൽ കാണുന്നതും നല്ലതാണ്. അതിനു മുൻപ് മകളുമായി തുറന്ന് സംസാരിച്ചിരിക്കണം. ഒരു കൗൺസലിംഗ് വേണമെന്ന് അവൾക്കു ബോദ്ധ്യമില്ലെങ്കിൽ അവളെ ആ കാര്യത്തിന് നിർബന്ധിക്കയുമരുത്. എന്തുകൊണ്ടെന്നാൽ മകൾക്കുണ്ടെന്നു പറയുന്നതിനേക്കാൾ വ്യത്യസ്തമായ ചിന്തയും, കുറ്റബോധവും നിങ്ങൾക്കുണ്ടെന്നാണ് എഴുത്തു നൽകുന്ന സൂചന. കുറ്റബോധത്തിൽനിന്ന് വിടുതൽ പ്രാപിക്കാൻ ആവുന്നില്ലെങ്കിൽ, നിങ്ങൾക്ക് ഒരു കൗൺസലിംഗ് ആവശ്യമാണെന്ന് അറിയിക്കുന്നതിൽ പരിഭവിക്കുകയില്ലെന്ന് പ്രത്യാശിക്കുന്നു.



## അഭ്യർത്ഥന

ബിരുദാനന്തരബിരുദം നേടി റിസർവ്വ് ബാങ്ക് ഓഫ് ഇൻഡ്യായിൽ നല്ലോരുദ്യോഗവും കിട്ടി കുടുംബമായി ജീവിക്കവേ, ഭാര്യയ്ക്കും ഭർത്താവിനും ഒരേ മാനസികരോഗം തന്നെ വന്ന് നീണ്ട വർഷങ്ങൾ പല മാനസികാശുപത്രികളിൽ കിടന്നു നരകിച്ച് ജീവിതം തകർന്നുപോയ ഒരു ഓർത്തഡോക്സ് സഭാ കുടുംബത്തിന് സഭാംഗങ്ങളിൽനിന്നും കഴിയുന്ന സാമ്പത്തികസഹായം അഭ്യർത്ഥിക്കുന്നു.

എന്ന്,

**കെ. ടി. അലക്സ്**
കോട്ടയ്ക്കൽ പുത്തൻവീട്,
പുറമറ്റം പി. ഓ - 689 543. കേരള

കവിത

# ✝ കാൽവരിയിൽ ✝

ഒരു നിമിഷം ഞാൻ നിന്നിടട്ടെ
എൻ ഗുരുവിൻ പദാന്തികത്തിൽ
നിണമണിഞ്ഞൊരാ തിരുമുഖം
ഒന്നു ഞാൻ കാണട്ടെ എന്നുൾക്കണ്ണാൽ

ജറുസലേമിൽ രാജവീഥിയിൽ
ഓശാനഘീതികൾ മുഴങ്ങും വീഥിയിൽ
ഉയർത്തിനടന്നൊരാ ശിരസ്സിൽ
മുള്ളിൻ കിരീടമണിഞ്ഞൂ ദിവ്യനാഥൻ

ലോകത്തിൽ രക്ഷയ്ക്കായ് മനുജന്റെ
പാപഭാരങ്ങൾ പേറിയൊരാച്ചുമലുകൾ
വീണ്ടും കുനിയുന്നു; കാണുക
ക്രൂശിൽ കനത്ത ഭാരത്താൽ

രോഗികൾക്കാശ്വാസമേകിയതാം കരങ്ങളിൽ
ആഴ്ന്നിറങ്ങിയതാം കാരിരുമ്പാണികൾ
പിടയുന്നു വേദന തിങ്ങിയ വദനത്താൽ
മുള്ളിൽ കുടുങ്ങിയൊരുകുഞ്ഞാടുപോൽ

കുന്തത്താൽ പിളർന്ന വിലാപ്പുറം
നിണപൂരിതം മെയ്യാകവേ
ജനമൃതികൾ തന്നധിപന്റെ തിരുച്ചോര
പതിഞ്ഞൊരീ മണ്ണിനും ദു:ഖഭാരം

ബിജി. കെ. മത്തായി, സീതത്തോട്

## 22-ാം ചരമവാർഷികം
## (14 - 4 - 1998)



**റവ. ഫാ. ടി. സി. ജേക്കബ്**
(മാനേജരച്ചൻ)

കോട്ടയം പഴയസെമിനാരി, കാതോലിക്കേറ്റ് അരമന എന്നിവയുടെ മാനേജരായും, മലങ്കര സഭാ മാസികയുടെ ചീഫ് എഡിറ്ററായും ദീർഘകാലം സേവനമനുഷ്ഠിച്ച ബഹു. അച്ചന്റെ 22-ാം ചരമവാർഷികം അന്നേ ദിവസം ചീരംചിറ സെന്റ് മേരീസ് പള്ളിയിൽ ആചരിക്കുന്നു.

# ആറാം മാർത്തോമ്മായുടെ (കാലത്തെഴുതിയ) മലങ്കര സുറിയാനി സഭാചരിത്രം

(മുൻ ലക്കത്തിൽ ഇതിന്റെ ലേഖകനായി ഫാ. ജോർജ് കോശിയുടെ പേര് വന്നതു പിശകായിട്ടാണ് - പത്രാധിപർ)

ഇവരു നാലുപേർക്കും മുൻമ്പൻ തന്റെ സിംഹാസത്തുംമ്മേൽ കല്പിച്ചിരുന്ന ഓർശ്ലേമ്മിന്റെ മെത്രാപൗലോസറെയും. എന്നാൽ ഇവരുടെ മുന്നൽ കുരിശ് എടുക്കപ്പെട്ടവനാകണം. ഇവരു നാല്പേർക്കും ശരിയാക്കി കല്പിച്ചിരിക്കുന്നു. ആറാമത്തെ പാത്രിയർക്കായ അന്ത്യോക്യായുടെ രണ്ടാമത്തെ തെഗറിയോസിന്റെ കാസോലിക്കാ ആകുന്നു. അദ്ദേഹത്തിന്റെ വിചാരത്തിലത്രെ മലയാളം ആകുന്നത്. ഭൂമിയുടെ നാലുഭാഗങ്ങളുടെ അറുതിക്ക് കിഴക്ക് മാർത്തോമ്മാ ശ്ലീഹായേയും പടിഞ്ഞാറു ശിമോൻ ദേശത്തിനേയും തെക്കു കുടിയിരിപ്പുകാരൻ യൊഹന്നാൻ യിറംബാനേയും വടക്കു 40 സഹദേന്മാരേയും പ്രമാണിച്ചിരിക്കുന്നു. എന്നാൽ മാറപ്രേം മാർ യാക്കോയോടുകൂടെ കിഴക്കിനടത്ത അന്ത്യോക്ക്യാക്കാരു 118, പടിഞ്ഞാറിനടുത്ത റോമ്മായേക്കാരു 200 ഇങ്ങിനെയത്രെ 318 കൂടിയത്. നിഖ്യായുടെ നഗരിയിൽ കൂടിയ സുനാദോസിന്റെ തലവരു അലക്സന്ത്രയോസും അന്ത്യോഖ്യയുടെ എസാക്കോസും ഇവമീത്തോസും കർത്താവിന്റെ ആണ്ട് 330-ാം മാണ്ടു കുസ്തന്തീനോസ് രാജാവു റോമ്മാനഗരിയെ വിട്ടു യെവുനായ നാട്ടിന്നു രാജാവായി. ആയത് ഒന്നാമത്തെ റോമ്മായെന്നും, പിന്നത്തേതിൽ അവരുടെ പേരാലെ കുസ്തംദിനോസു പൗലോസിന്നും ചൊല്ലപ്പെട്ടു. അതിനെക്കുറിച്ച് ആ ദേശത്തിനു റോമാരാജ്യമെന്നു പേർ ഇടപ്പെട്ടു. 327-ൽ അവരുടെ പുത്രൻ കുസ്തംദീനോസ് രാജാവായിവാണു. 345-ൽ ഉറഹായുടെ അപ്പസ്ക്കോപ്പായിക്കു സ്വപ്നത്തിൽ മാർത്തോമ്മാ ശ്ലീഹായെ കാണപ്പെട്ടു. അതു കാരണത്താൽ അന്ത്യോക്യായുടെ പാത്രിയർക്കീസിന്റെ കല്പനയാലെ മലയാളത്തിൽ പട്ടക്കാരില്ലാത്ത മുട്ടുകൊണ്ട് പെൺകെട്ടും മാമോദീസായും 292 വർഷം ചുരുക്കത്തിൽ മൂപ്പന്മാരു കഴിച്ചുവരികകൊണ്ടും കനാനിലെ തോമ്മായോടുകൂടെ യൗസേപ്പ് അപ്പസ്ക്കോപ്പായും കാശീശന്മാരെയും ചെമ്മാശ്ശന്മാരേയും കൃസ്ത്യാനികളേയും പൈതങ്ങളെയും സ്ത്രീകളെയും യാത്രയാക്കി അവരുവന്ന് മലയാളത്തിൽ കുടിയിരുന്നു. അക്കാലം നാടുവാഴുന്ന ചേരകോൻപെരുമാൾ കണ്ടു ഇപ്പരുഷക്കു വേണ്ടുന്ന പദവികളും ചെമ്പട (ചെപ്പേട്) എഴുതി പതിനെൺപിഴ വിഷയത്തേയും കൊടുത്തു. അക്കാലം മർത്തോമ്മാശ്ലീഹായുടെ വാഴ്‌വു എടുത്തുകൂടായെന്നും നിശ്ചയിച്ചു. പാലമറ്റത്തു തറവാട്ടിൽ നിന്നും ഒരാളിന് അർക്കുദയാക്കോന്റെ സ്ഥാനം കൊടുത്തു. മലയാളത്തിലുള്ള മാർഗ്ഗവാസികളെ ശിക്ഷിപ്പാനും രക്ഷിപ്പാനും മുക്ഷരഞ്ചവും ( മുഷ്ക്കരത്വം) കൊടുത്തു. എവുനായെക്കാരുടെ ആണ്ടു. 137-ൽ അന്ത്യാക്കാ രാജാവു വാണു. അയാൾ എത്രെശേമാനിയുടെ മക്കളെയേയും അവരുടെ മല്പാനേയും കൊല്ലിച്ചതു. എന്നാൽ പീലിപ്പോസിന്റെ പുത്രൻ അലക്സന്ത്രയോസു രാജാവു മാന്ത്രിമാരുടെ നാലുപേർക്കും രാജ്യം പകുത്തു കൊടുത്തതിൽ ഒരുത്തനു അത്രെ അന്ത്യേക്ക്യോസാക്കുന്നതു. അലക്സന്ത്രിയായുടെ പത്തോലൊമ്മുസ് രാജാവിന്റെ കാലത്തിൽ ശാസ്ത്രക്കാരെ ഒക്കെയും വരുത്തി എല്ലാവരുടെ മതവും മാർഗ്ഗവും അനതുപേച്ചും എവുനായെ ഭാഷയിൽ ആക്കുവാൻ നിശ്ചയിച്ചു. 72 കുടാരം അടിച്ചു പുസ്തകങ്ങൾ പകർത്തി വരുമ്പോൾ അക്കാലത്തിൽ ഏശാനിവ്യായുടെ പുസ്തകം ശിമോൻ എന്ന പുരുഷനു വരികയിൽ കന്യാസ്ത്രീ ഗർഭവിച്ചു പുത്രനെ പ്രസവിക്കുമെന്നും അമ്മാനുവേൽ എന്നു പേർ വിളിക്കുമെന്നും എഴുതപ്പെട്ടിരിന്നതിനെ സംശയിച്ചതു കാരണത്താൽ പുത്രൻ തമ്പുരാനെ കാണുകയോളം മരിക്കയില്ലെന്നും സ്വരംകേട്ടു അതുകൊണ്ടത്രെ ഓർശ്ലേമിൽചെന്നു പാർപ്പാൻ സംഗതിവന്നതും അക്കാര്യത്തെക്കുറിച്ച് അയാളുടെ വയസ്സു കൊണ്ടു മല്പാൻമാരെ തർക്കിച്ചു ഏവൻഗേലിയോന്റെ മോഹറായിൽ 278 വയസ്സു എന്നു നിശ്ചയിച്ചു എഴുതിയിരിക്കുന്നു. ആദാം മുതലുള്ള കാലസംഖ്യകളും കൂടെ എഴുതിക്കൊടുക്കണെമെന്നും രാജാവിന്റെ കല്പന വന്നിരിക്കുന്നതിനു ഏറെയും കുറയും എഴുതിക്കൊടുത്തിട്ടും ഉണ്ടു മിശിഹായെ അന്വേഷിച്ചിട്ടു കാണായ്കകൊണ്ട് സഖറിയാ എന്ന പട്ടക്കാരനെ മദബഹായിൽ വെച്ചുകൊല്ലുകകൊണ്ട് സക്കറിയായയെക്കൊന്നു. 58-ാംമാണ്ടിൽ എപ്പസ്സ്യനോസിന്റെ മകൻ തെത്തോസ് വന്നു ചോരയും സ്വരയും ചോദിച്ചറിഞ്ഞു കൊല്ലിച്ചവരുടെ അനന്തരവരും പട്ടക്കാരേയും ആ സ്ഥലത്തു വരുത്തി കൊല്ലിച്ചു. പകരം വീട്ടുന്നവൻ വരുന്നതിനോളം ചോര കഴുകരുതെന്നും ഉണ്ടായ സ്വരം ഇതുവരെയും നിന്നു.

(തുടരും)

മി
നി
ക
ഥ

# കല്പടിയുടെ കാരുണ്യം

ജെ.കെ.

അനുകൂലമായി മിണ്ടിപ്പോയാൽ 'മുഖസ്തുതി'; വിയോജനം അറിയിച്ചാൽ 'ആരഗൻസ്'; മിണ്ടാതിരുന്നാൽ ഡിപ്ലോമാറ്റിക് സൈലൻസ്;

ഈ പൊല്ലാപ്പുകളുടെയിടയിൽനിന്ന് അല്പം കാരുണ്യം തേടിയാണ് പള്ളിയകത്തെത്തിയത്. കുറച്ചുനേരം പിന്നിലെ വാതിൽക്കൽ മൗനമായിരുന്നിട്ടും ഉള്ളിൽ തിങ്ങിനിന്ന ദു:ഖത്തിന് അയവുവന്നില്ല. സങ്കീർത്തനം എടുത്തു വായിച്ചു: "എന്നെ നിന്ദിച്ചത് ഒരു ശത്രുവല്ല; അങ്ങനെയെങ്കിൽ ഞാൻ സഹിക്കുമായിരുന്നു. എന്റെ നേരെ വമ്പു പറഞ്ഞത് എന്നെ പകെക്കുന്നവനല്ല; അങ്ങനെയെങ്കിൽ ഞാൻ മറഞ്ഞു കൊള്ളുമായിരുന്നു......" ( 55-ാംസങ്കീർത്തനം) മുമ്പോട്ടു വായിക്കുവാൻ സാധിക്കേണ്ടതായിരുന്നെങ്കിലും മനസ്സ് എവിടെയോ ഉടക്കി നിന്നു. ഒന്നും പ്രർത്ഥിക്കുവാനോ ചിന്തിക്കുവാനോ, വയ്യാത്ത അവസ്ഥ. ഒരിറ്റു കാരുണ്യത്തിനായി അന്തരാളം ദാഹിച്ച നിമിഷം. കയറ്റുപായിൽ ഇരുന്നുകൊണ്ട് കൈകൾ അറിയാതെ പിന്നിലേക്ക് നീട്ടിയപ്പോൾ തണുത്ത് മിനുസമുള്ള വാതിൽപ്പടിയിൽ സ്പർശിച്ചത് ഒരു പ്രത്യേക അനുഭൂതിയായി മാറി. ഈ തണുപ്പും, മിനുമിനുപ്പും എവിടെ നിന്ന്?

183 വർഷത്തെ പഴക്കമുള്ള ആ കല്പടി എന്തൊക്കെയോ പറയുന്നതായി തോന്നി:

"183 വർഷങ്ങൾക്കു മുമ്പ്, പഠിത്തവീടിന്റെ ശില്പിയായ കാലംചെയ്ത അച്ചൻ എന്നെ ഇവിടെ സ്ഥാപിക്കുമ്പോൾ ഞാനൊരു പരുക്കൻ കരിങ്കൽപ്പടിയായിരുന്നു. അന്നു മുതൽ എത്രയോ ആയിരങ്ങൾ എന്നിൽ ചവിട്ടിയാണീ ദേവാലയത്തിലേക്ക് വന്നതും പുറത്തേക്കു പോയതും! അവരിൽ നല്ലൊരുപങ്കും മേല്പട്ടക്കാരും, പട്ടക്കാരും, വൈദീകസ്ഥാനികളും ആയിരുന്നു. അവരുടെ പലരുടേയം ചിലപ്പോൾ ഉറച്ചതും വല്ലപ്പോഴും ഇടറിയതുമായ കാലടികൾ എന്നിൽ പതിച്ചു. അങ്ങനെ ഞാൻ തേഞ്ഞു തേഞ്ഞു ഇപ്പരുവത്തിലായി. പക്ഷെ ഒരു സത്യം ഞാൻ മാത്രം അറിയുന്നു. അവരൊക്കെ അകത്തേക്കുകയറുമ്പോൾ ആ പാദങ്ങൾക്ക് വലിയ ഘനം തോന്നിയില്ല. എന്നാൽ അവർ തിരിച്ചിറങ്ങിവന്നപ്പോൾ ആ പാദങ്ങൾക്ക് അസാധാരണ ഘനം; കാരണം ആ കാലടികൾക്ക് ഒരു ആന്തരിക സൗഖ്യത്തിന്റെ ഉൾക്കരുത്തുണ്ടായിരുന്നു. ആ ഉറച്ച കാലടികൾ എന്നിലെ പരുപരുപ്പിനെ കൂടുതൽ മയപ്പെടുത്തി."

ആ കല്പടിയിൽനിന്ന് ഒരു കാരുണ്യനീർച്ചാൽ ഉള്ളിലേക്ക് ഒഴുകിയെത്തുന്നതുപോലെ. അൾത്താരയുടെ ഭാഗത്ത് ഒരു പ്രകാശവലയം വ്യാപിക്കുന്നതുപോലെ. എഴുന്നേറ്റു തിരിച്ചുനടക്കുവാൻ കാൽവച്ചു. കല്പടവു പറഞ്ഞു: "ധൈര്യമായി കാൽവച്ചുകൊള്ളൂ." ലോകത്തിന്റെ മുഴുവൻ ഭാരവും ആ കാലടിയിൻ കീഴിൽ അമർന്നതുപോലെ........



പ്രഭാഷണവേദി

# കൂടാരം പൊളിയുവാനുള്ള സമയം സമീപിച്ചുവെന്നറിഞ്ഞ് അധികം ഉണർന്ന പത്രോസ് ശ്ലീഹാ

ഫാദർ. ഏ. എം. വർഗീസ്, പന്തളം

മരണം ഒരിയ്ക്കൽ വരിയ്ക്കേണ്ടിവരുമെന്ന് എല്ലാവർക്കുമറിയാം. എന്നാൽ അതിന്റെ സമയത്തെ സംബന്ധിച്ച് ആർക്കും അറിഞ്ഞുകൂടാ. പക്ഷേ ആയുസിന്റെ അന്ത്യ ഘട്ടത്തിലേക്കു കടക്കുന്നതോടെ നമ്മുടെ കടമകളും കർത്തവ്യങ്ങളും തീർക്കുവാൻ തകൃതിയായ ഉണർവും ഉൽസാഹവും നമ്മിൽ ഉണ്ടാകണമെന്ന് ഉപദേശം വഴിയായും മാതൃക മുഖേനയും കാട്ടിത്തരുന്ന പത്രോസ് ശ്ലീഹായുടെ വചനങ്ങൾ നമുക്ക് ചിന്താവിഷയമാക്കാം.

"നമ്മുടെ കർത്താവായ യേശുക്രിസ്തു എനിയ്ക്ക് അറിവുതന്നതുപോലെ എന്റെ കൂടാരം പൊളിഞ്ഞു പോകുവാൻ അടുത്തിരിയ്ക്കുന്നുവെന്ന് അറിഞ്ഞിരിയ്ക്കയാൽ, ഞാൻ ഈ കൂടാരത്തിൽ ഇരിയ്ക്കുന്നേടത്തോളം നിങ്ങളെ ഓർപ്പിച്ചുണർത്തുക യുക്തം എന്നു വിചാരിയ്ക്കുന്നു. നിങ്ങൾ അത് എന്റെ നിര്യാണത്തിനുശേഷം എപ്പോഴും ഓർത്തുകൊൾവാൻ തക്കവണ്ണം ഞാൻ ഉത്സാഹിയ്ക്കും". (2 പത്രോ. 1;13:15) എല്ലാവർക്കുമെന്നേപ്പോലെ, നിര്യാണത്തിന്റെ നാഴിക കൃത്യമായി പ്രവചിയ്ക്കുവാൻ കഴിഞ്ഞില്ലെങ്കിലും അതിന് അധികം താമസ്സമില്ലെന്ന് ദൈവീകകാഴ്ചപ്പാടിൽ കണ്ട പത്രോസ്ശ്ലീഹാ പൂർവ്വാധികം ഉണർവുള്ളവനായിത്തീരുന്നു. ഇനിയും പറഞ്ഞുതീർക്കുവാനും പ്രവർത്തിച്ചു തീർക്കുവാനും എന്തൊക്കെ അവശേഷിയ്ക്കുന്നുവെന്നുള്ള ചിന്തയിൽ അവശനാവുകയും തദനുസരണം തന്റെ ഉപദേശങ്ങളുടെ വ്യാപ്തി വർദ്ധിപ്പിയ്ക്കുവാൻ തിടുക്കം കാട്ടുകയും ചെയ്യുന്നു.

വയസ്സുകാലത്ത് വഴിയാംവണ്ണവും വ്യക്തമായും തന്റെ ജീവിതാനുഭവങ്ങൾ വെളിപ്പെടുത്തികഴിഞ്ഞുവെങ്കിലും, വരും തലമുറയ്ക്കു വിശ്വാസവെളിച്ചം കൊടുക്കുവാനുതകുന്ന എന്തെങ്കിലും അനുഭവമോ ഉപദേശമോ ബാക്കിയുണ്ടോ? ഉണ്ടെങ്കിൽ ഉടനടി വെളിപ്പെടുത്തണം. കാരണം തന്റെ ഇഹലോക വാസത്തിന്റെ വാതായനം അടയു വാൻ പോകുന്നു. ആ ജീവിതത്തിന്റെ നാഴികകല്ലുകൾ അവസാനിയ്ക്കുവാൻ അധികകാലം ബാക്കിയില്ല. പത്രോസ്ശ്ലീഹായുടെ നോമ്പും ധ്യാനവും പ്രാർത്ഥനയും ഒക്കെ ഈ പൊളിയുവാൻ പോകുന്ന കൂടാരവുമായി ബന്ധപ്പെടുത്തി ചൂടുപ്പിടിച്ച ചിന്തയിൽ മനം തപിച്ചപ്പോൾ അതാ മറുപടി. അതിവിശിഷ്ടമായ ദൂത് അറിയിക്കുവാനുണ്ട്.

വിട്ടുപോയ ഒരു വസ്തുത പെട്ടെന്ന് മനസ്സിൽ മുട്ടി.



അന്നത്തെ ആളുകളും ഭാവിതലമുറയും അറിഞ്ഞിരിയ്ക്കേണ്ട ഒരു സ്വർഗീയ സാക്ഷ്യത്തെപ്പറ്റി സംസാരിയ്ക്കേണ്ടതുണ്ട്. പാരമ്പര്യക്കാർ പറഞ്ഞുകേട്ടതോ, മറ്റു തരത്തിൽ അറിഞ്ഞതോ ആയ സാക്ഷ്യമല്ല. പിന്നെയോ സ്വന്തം കണ്ണുകളാൽ കണ്ടതും തനിയ്ക്ക് ശക്തിയും വിശ്വാസവും പകർന്നു കൊടുത്തതുമായ മറുരൂപമലയിലെ ദൃശ്യസാക്ഷ്യം. മറുരൂപമലയിൽ കണ്ടതും കേട്ടതും മനസിലും അന്തരാത്മാവിലും മധുരാനുഭൂതികൾ വിളയിച്ചെങ്കിലും അന്നത്തെ ആനന്ദാനുഭവങ്ങൾ പുറം ലോകത്തോട് ഒരു പ്രത്യേകഘട്ടം വരെ അറിയിക്കരുതെന്ന് അരുമനാഥൻ അരുളിച്ചെയ്തിരുന്നു. അത് അക്ഷരം പ്രതി അനുസരിച്ച് നാളുകൾ തള്ളി. "അവൻ മലയിൽനിന്നും ഇറങ്ങുമ്പോൾ യേശു അവരോട്, മനുഷ്യപുത്രൻ മരിച്ചവരുടെയിടയിൽനിന്ന് ഉയർത്തെഴുന്നേൽക്കുംവരെ ഈ ദർശനം ആരോടും പറയരുതെന്ന് കൽപ്പിച്ചു." (വി. മത്താ. 17; 1-9)

അതിൽ പിന്നെ കഴിഞ്ഞുപോയ സംഭവങ്ങളുടെ ചുരുളുകൾ മനസിൽ നിവർന്നു. യേശുനാഥൻ കുരിശുമരണം വരിച്ച് അടക്കപ്പെടുകയും മൂന്നാംനാൾ ഉയർത്തെഴുന്നേൽക്കുകയും പല പ്രാവശ്യം പ്രിയ ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുകയും നാൽപതാംനാൾ സ്വർഗ്ഗാരോഹണം ചെയ്യുകയും ചെയ്തു. മറുരൂപമലയിലെ ദർശനത്തെപ്പറ്റി കർത്താവ് ഉയർത്തെഴുന്നേറ്റു കഴിഞ്ഞശേഷം പരസ്യമായി പറയാമെന്നുള്ള കാര്യം ഇതിനകം പത്രോസിനു സാധിച്ചുമില്ല. മറുരൂപമലയിൽ കണ്ടതും കേട്ടതും അറിയിക്കുവാനുള്ള അവസരം ഇനിയും ഒട്ടും പാഴാക്കരുതെന്ന് പത്രോസ് കണ്ടു. പ്രധാനകാരണം മറ്റൊന്നുമല്ല. "കൂടാരം പൊളിയുവാൻ അധികം നാളുകളില്ല. ഈ ഭാവത്തിൽ പത്രോസിനെ നമുക്ക് സൂക്ഷിയ്ക്കാം. മറുരൂപമലയിലെ ദർശനത്തിന്റെ ആനന്ദലഹരിയിൽ അതാ നിൽക്കുന്നു. കൂടാരം പൊളിഞ്ഞ് തന്റെ നാഥന്റെ സന്നിധിയിലേക്കു പോകും മുമ്പ് ജനങ്ങളെ അറിയിക്കുവാനുള്ള - അറിയിക്കുവാൻ വിട്ടുപോയ, ദർശനത്തിന്റെ ദൂതുകൾ തുറക്കുവാൻ തത്രപ്പെടുന്ന അധരങ്ങൾ നിറവേറ്റുവാനുള്ള കർത്തവ്യങ്ങളിലെ പ്രധാന കാര്യമാണ് ആ ദൂത്. ഒടുവിൽ അത് അറിയിക്കുന്നു. "ഇവൻ എന്റെ പ്രിയപുത്രൻ; ഇവങ്കൽ ഞാൻ പ്രസാദിച്ചിരിയ്ക്കുന്നു" എന്നുള്ള ശബ്ദം അതി ശ്രേഷ്ഠതേജസിങ്കൽ നിന്നു വന്നപ്പോൾ പിതാവാം ദൈവത്താൽ അവന് മാനവും തേജസും ലഭിച്ചു; ഞങ്ങൾ അവനോടു കൂടെ വിശുദ്ധപർവതത്തിൽ ഇരിയ്ക്കുമ്പോൾ സ്വർഗത്തിൽ നിന്നും ഈ ശബ്ദമുണ്ടായതു കേട്ടു. (2 പത്രോ. 1; 17-18)

കേട്ടവർക്ക് പ്രതീക്ഷാതീതമായ പ്രത്യാശയും ധൈര്യവും കിട്ടി. സ്വന്തം ശരീരവും മനസും ആത്മാവും നേരിട്ടനുഭവിച്ച കാര്യങ്ങൾ പ്രസംഗത്തേക്കാളുപരി പ്രയോജനം ശ്രോതാക്കളിലും അനുവാചകരിലും ഉളവാക്കുന്നു. നാഥന്റെ വിലക്കു മൂലം വിളംബരപ്പെടുത്തുവാൻ വിട്ടുപോയ സ്വസാക്ഷ്യം പറഞ്ഞു കഴിഞ്ഞപ്പോൾ പറഞ്ഞറിയിക്കാൻ വയ്യാത്ത പരമാനന്ദം പത്രോസിനും അനുഭവപ്പെട്ടു. തന്റെ കർത്തവ്യ

ങ്ങൾ ഇതോടെ പൂർത്തിയാക്കുവാൻ സാധിച്ചുവെന്നുള്ള ചാരിതാർത്ഥ്യത്തോടെ കൂടാരം പൊളിയുവാനുള്ള നാളും നാഴികയും കാത്ത് കഴിച്ചു കൂട്ടുന്ന പത്രോസ്സ് ശ്ലീഹായുടെ മാതൃക എത്ര ശ്രേഷ്ഠമാണ്.

ഇഹലോകജീവിതം ദൈവമക്കൾക്ക് ഒരു താല്ക്കാലിക പ്രയാണമാണെന്നുള്ള താക്കീതും പത്രോസ് ശ്ലീഹായുടെ വചനങ്ങളിൽ കാണുന്നു. നിത്യതയിലേക്കുള്ള പ്രയാണത്തിന്റെ ഭാഗമായ ഈ ലോകജീവിതത്തിൽ ആത്മാവിന് അധിവസിപ്പാനുള്ള കൂടാരമാണ് നമ്മുടെ ഭൗമശരീരം. പ്രയാണത്തിന്റെ ഒരു പ്രത്യേകതയാണ് കൂടാരം. രാത്രികാലങ്ങളിലും ദീർഘവിശ്രമം വേണ്ടിവരുന്ന മറ്റ് അവസരങ്ങളിലും നിവർക്കപ്പെടുന്ന കൂടാരം ആവശ്യം കഴിയുമ്പോൾ അഴിച്ചെടുത്ത് ചുരുട്ടി കൂട്ടുന്നു. നമ്മുടെ മരണസമയത്ത് ആത്മാവ് ശരീരത്തിൽ നിന്ന് വേർപെടുമ്പോൾ മൺകൂടാരമാകുന്ന ശരീരം മാറ്റപ്പെടുന്നു. ഈ കൂടാരവാസത്തിന്റെ മധുര ചിന്തകൾ മറന്ന് ഈലോകസുഖങ്ങൾ എത്രനുകർന്നാലും മതിയാകാത്ത മട്ടിൽ കൂടാരങ്ങളെ കൊട്ടാരങ്ങളാക്കുവാനുള്ള വ്യർത്ഥമോഹങ്ങളിൽ ജീവിതത്തിന്റെ മധുരം ആസ്വദിയ്ക്കാത്തവരും മറുവശം കാണാത്തവരും അനേകരുണ്ട്. കൂടാരം പൊളിഞ്ഞതിനുശേഷമുള്ള മറുവശത്തെ മഹത്വ ജീവിതത്തെപ്പറ്റി "കൂടാരമായ ഞങ്ങളുടെ ഭൗമഭവനം അഴിഞ്ഞു പോയാൽ കൈപ്പണിയല്ലാത്ത നിത്യഭവനമായി ദൈവത്തിന്റെ ദാനമായൊരു കെട്ടിടം ഞങ്ങൾക്ക് സ്വർഗ്ഗത്തിൽ ഉണ്ടെന്നറിയുന്നു." (2 കൊരി. 5; 1-2)

**നമുക്കും പ്രത്യേകിച്ച് വാർദ്ധക്യത്തിന്റെ വാതിലിൽ എത്തിയവർക്കും ക്രമീകരിക്കുവാനുള്ള കാര്യങ്ങൾ പ്രധാനമായും വിട്ടുപോയിട്ടുള്ള ഉത്തമ കർത്തവ്യങ്ങളുടെ നിർവ്വഹണമാണ്. കാത്തുനിൽക്കാത്ത കാലത്തിന്റെ ക്രമീകരണം ഓർത്ത്, കൂടാരം പൊളിയുന്നതിനു മുൻപ് നമ്മെത്തന്നെ ഉണർത്തുകയും മറ്റുള്ളവരെ ഉണർത്തുകയും ചെയ്യാം.**

മൺകൂടാരത്തിൽനിന്നും മനുഷ്യാത്മാവു വേർപെടുന്ന കൃത്യസമയം എത്രമാത്രം അനിശ്ചിതമാണോ, അത്രമാത്രം സുനിശ്ചിതമാണ് വേർപാടിന്റെ കാലഘട്ടം. "ഞങ്ങളുടെ ആയുഷ്ക്കാലം എഴു പതുസംവത്സരം; ഏറെ ആയാൽ എൺപതു സംവത്സരം." (സ ങ്കീ:90;10) ആയുഷ്ക്കാലത്തിന്റെ പരിമിതി പരമാവധി എവിടെ എത്തിനിൽക്കുന്നുവെന്ന് അനുമാനിയ്ക്കുവാൻ കഴിയും. ഇങ്ങനെയൊരുഘട്ടം ദൈവപ്രസാദം വഴി പ്രാപിപ്പാൻ ഇടയായാൽ ആ കാലവും നാളുകളും അത്യധികം ശ്രേഷ്ഠമാണ്. എഴുപതും എൺപതും ഒക്കെയായ വയസന്മാർക്ക് പ്രത്യേകിച്ചും ഉണർന്ന്, അവശേഷിച്ച കടമകളുടെ വിളികൾക്ക് കാതു കൊടുക്കുവാനുള്ള സുവർണ്ണ കാലം.

" ഈ കൂടാരത്തിൽ ഇരിക്കുന്നിടത്തോളം" എന്നുള്ള കാലസൂചന അത്യന്തം അർത്ഥവത്താണ്. ആ കാലം കഴിഞ്ഞാൽ, ആത്മാവിന്റെ അതിശ്രേഷ്ഠഫലങ്ങളായ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നിത്യാദി ദൈവീകലക്ഷണങ്ങൾ ശരീരമെന്ന മാധ്യമം വഴിയായി പ്രദർശിപ്പിക്കുവാനോ വിട്ടുപോയ കടമകളും കർമ്മങ്ങളും നിർവ്വഹിക്കുവാനോ നിവൃത്തിയില്ലാതെ വരുന്നു. ഈ അവസ്ഥ അത്യന്തം വേദനാജനകവും നിരാശാപൂർണ്ണവുമാണ്.

നമ്മുടെ വിലപ്പെട്ട ജീവിതം കല്ലറകളിൽനിന്നും കുഴികളിൽനിന്നും ഉയരുന്ന സുസ്മരണങ്ങൾ വിളംബരം ചെയ്യുന്നതായിരിക്കട്ടെ. വിസ്മരിയ്ക്കപ്പെടുന്ന വികലമായ ജീവിതം പരമദയനീയമാണ്. നമ്മുടെ നല്ലവാക്കുകളും നന്മ പ്രവൃത്തികളും നല്ല ഓർമ്മകളുടെ ഓളങ്ങളായും ശൃംഖലകളായും കുഴിമാടത്തിനപ്പുറം സംരക്ഷിയ്ക്കപ്പെടുവാൻ സംഗതിയായാൽ നാം ഭാഗ്യവന്മാരാണ്. ഈ ഭാഗ്യവാനുഭവത്തെപ്പറ്റി പത്രോസ്സ് ശ്ലീഹാ പറയുന്നത് ഒരിയ്ക്കൽകൂടി ശ്രദ്ധിയ്ക്കാം." എന്റെ നിര്യാണത്തിന്റെ ശേഷം എപ്പോഴും നിങ്ങൾ ഓർത്തുകൊള്ളുവാൻ തക്കവണ്ണം ഞാൻ ഉത്സാഹിയ്ക്കും" എന്താണല്ലോ ആ വാക്യം അവസാനിയ്ക്കുന്നത്.

ആകയാൽ ചില ക്രമീകരണങ്ങൾക്ക് നമ്മുടെ ജീവനേനെും ജീവിതത്തേയും വിധേയമാക്കുവാൻ നമുക്ക് തീരുമാനിയ്ക്കാം. യെശയ്യാവ് ഹിസ്ക്കിയാവിനോട് അറിയിച്ചത് നമ്മോടുള്ള അറിയിപ്പായിട്ടും കൂടി പരിഗണിയ്ക്കാം. "ഹിസ്ക്കിയാവേ! നിന്റെ ഗൃഹകാര്യം ക്രമത്തിലാ ക്കുക; നീ മരിച്ചു പോകും." (9 യശയ്യാ. 38:1) നമുക്കും പ്രത്യേകിച്ച് വാർദ്ധക്യത്തിന്റെ വാതിലിൽ എത്തിയവർക്കും ക്രമീകരിക്കുവാനുള്ള കാര്യങ്ങൾ പ്രധാനമായും വിട്ടുപോയിട്ടുള്ള ഉത്തമ കർത്തവ്യങ്ങളുടെ നിർവ്വഹണമാണ്. കാത്തുനിൽക്കാത്ത കാലത്തിന്റെ ക്രമീകരണം ഓർത്ത്, കൂടാരം പൊളിയുന്നതിനു മുൻപ് നമ്മെത്തന്നെ ഉണർത്തുകയും മറ്റുള്ളവരെ ഉണർത്തുകയും ചെയ്യാം.

നിര്യാണനേരം കൃത്യമായി നിർണ്ണയിക്കുവാൻ എല്ലാവരേയും പോലെ പൗലൂസ്ശ്ലീഹായ്ക്കും കഴിഞ്ഞില്ലെങ്കിലും നിര്യാണകാലം അടുത്തിരിക്കുന്നുവെന്ന് അറിഞ്ഞും അനുമാനിച്ചും, നിർവ്വഹിക്കപ്പെടുവാൻ ബാക്കിയുണ്ടായിരുന്ന സുവിശേഷരംഗങ്ങളിലേക്ക് ത്വരിതമായി നീങ്ങുന്ന അപ്പോസ്തോലന്റെ മാതൃക നമുക്കു മാർഗ്ഗദർശനമാകട്ടെ. ചിലരുടെ എതിർപ്പു മൂലം പ്രസംഗങ്ങൾ തടസ്സപ്പെട്ട സ്ഥലങ്ങളിൽ വീണ്ടുംപോയി സുവിശേഷ ദൂതുകൾ അറിയിക്കുവാൻ ദൈവകൃപമൂലം സാധിച്ചതിന്റെ സന്തോഷത്തിൽ അപ്പോസ്തോലൻ പറയുന്ന വാക്കുകൾ നമുക്ക് വിളക്കുകൾ ആയിത്തീരട്ടെ. " എന്റെ നിര്യാണകാലവും അടുത്തിരിയ്ക്കുന്നു, എന്നിത്യാദി തുടങ്ങുന്ന തൂക്കമുള്ള പ്രബോധനങ്ങൾ ഏതൊരു വിശ്വാസിയുടെയും കണ്ണുതുറപ്പിയ്ക്കു ന്നതാണ്. തന്റെ അവസാനശുശ്രൂഷയ്ക്ക് സഹായിച്ച കർത്താവിന് നന്ദി പ്രകാശിപ്പിക്കുന്ന വാക്കുകൾ പ്രത്യേകം കാണാം. "കർത്താവോ, എനിയ്ക്കു തുണനിന്ന് പ്രസംഗം എന്നെക്കൊണ്ടു നിവർത്തിപ്പാനും സകല ജാതികളും കേൾപ്പാനും എന്നെ ശക്തീകരിച്ചും (2 തിമോ. 4; 6-17)

തിരിച്ചുവരാത്ത ഈ ലോകയാത്രയുടെ ഓരോ നിമിഷവും അത്യന്തം വിലപ്പെട്ടതാണ്. പ്രത്യേകിച്ചും കൂടാരം പൊളിയുവാൻ അടുത്തടുത്തുവരുന്ന അവസാനഘട്ടം. ഈ ഘട്ടത്തിലെ നാഴികകളും മാസങ്ങളും ആണ്ടുകളും ഉണർവിന്റെ നാളുകളായി രൂപാന്തരപ്പെടുത്തി ദൈവസന്നിധിയിലേക്കു യാത്രയാകുവാൻ നമുക്കു ദൈവകൃപ ലഭിയ്ക്കട്ടെ.



# യേശു പ്രത്യാശാനിർഭരമായ ജീവിതം വാഗ്ദാനം ചെയ്യുന്നു

(അക്കാമ്മ പോൾ, ജനറൽ സെക്രട്ടറി, അഖിലമലങ്കര മർത്തമറിയം വനിതാസമാജം)

വനിതാശക്തി

"കാണാതെ പോയതിനെ തിരഞ്ഞ് രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നത്" (St. Luke: 19:10)

യേശു ലോകത്തിലേക്ക് വന്നത് സ്ത്രീകളും പുരുഷന്മാരും, സ്വതന്ത്രരും, ദാസരും, ഉൾപ്പെടെ എല്ലാവർക്കും വേണ്ടിയായിരുന്നു. നവീന മാർഗ്ഗങ്ങളിൽ സ്ത്രീകളെ അടിച്ചമർത്തുന്ന പാരമ്പര്യത്തിന്റെയും, ആചാരാനുഷ്ഠാനങ്ങളുടേയും ഭാരങ്ങളിൽ നിന്ന് സ്ത്രീകളെ മോചിപ്പിച്ചുകൊണ്ട് യേശു ഇന്നും സംസാരിക്കുന്നു. അതിവിശിഷ്ടരായ വ്യക്തികളായി അവർക്ക് നൽകിയിട്ടുള്ള താലന്തുകളും ദാനങ്ങളും പൂർണ്ണമായി ഉപയോഗിപ്പാനും, വളരാനും, പഠിക്കാനും, പൂർണ്ണത നേടാനും, അവർ സ്വതന്ത്രരായിത്തീരാനും യേശു ആഗ്രഹിക്കുന്നു.

വേദപുസ്തകം പഠിക്കുമ്പോൾ നാം പ്രത്യേകം ശ്രദ്ധിച്ചാൽ മനസ്സിലാകും പുരുഷന്മാർക്ക് പ്രാധാന്യം നൽകിയുള്ള കഥകൾ ആണ് ഉടനീളം ഉള്ളത് എന്ന്. പുരുഷ മേധാവിത്വത്തിന്റെ അനുരണനങ്ങൾ ഉടനീളം പ്രതിഫലിച്ചു കാണാം. 'History' is His-story not Her-story.

ഇനിയും നിങ്ങൾ വേദപുസ്തകം വായിക്കുമ്പോൾ വായനഭാഗത്ത് ഒരു സ്ത്രീകഥാപാത്രം ഉണ്ടെങ്കിൽ അവളുടെ സ്ഥാനത്തുനിന്നുകൊണ്ട് അവളുടേതായ കാഴ്ചപ്പാടിൽ വീണ്ടും വായിക്കുക. ആ സ്ത്രീ അഭിനന്ദിക്കപ്പെടേണ്ടവൾ ആണെങ്കിലും അല്ലെങ്കിലും ഒരു വ്യക്തി - ഒരു പൂർണ്ണ മനുഷ്യജീവി എന്ന നിലയിൽ അവൾ പ്രത്യക്ഷപ്പെടുന്നത് നിങ്ങൾക്ക് കാണാം.

ഉദാഹരണത്തിന് വസ്തി രാജ്ഞിയെക്കുറിച്ചുള്ള പരാമർശം - വസ്തിരാജ്ഞി അഹംഭാവിയായ ഒരു സ്ത്രീ - ഭർത്താവിനെ അനുസരിക്കാത്തധിക്കാരി - അഹങ്കാരത്തിന്റെ മൂർത്തീകരണം - എന്നിങ്ങനെയുള്ള ഒരു വിലയിരുത്തൽ ആണ് നമ്മുടെ ഒക്കെ മനസ്സിൽ ഉൾക്കൊണ്ടിരിക്കുന്നത്. എന്നാൽ വസ്തിരാജ്ഞിയ്ക്ക് വേറൊരു മുഖം കൂടിയുണ്ട്. "സ്ത്രീയുടെ അഭിമാനംകാത്ത രക്തസാക്ഷി". അഹശ്വരോശ് രാജാവ് ദിഗ്വിജയങ്ങൾക്ക് ശേഷം വലിയ ഒരു വിരുന്നു കഴിച്ചു. പാർസ്യയിലേയും മേദ്യയിലേയും സേനാധിപന്മാരും പ്രഭുക്കന്മാരും, സംസ്ഥാനപതികളും അവന്റെ സന്നിധിയിൽ ഉണ്ടായിരുന്നു. അന്നു അവൻ തന്റെ രാജകീയ മഹത്വത്തിന്റെ ഐശ്വര്യവും തന്റെ മഹിമാധിക്യത്തിന്റെ പ്രതാപവും കാണിച്ചു. അലങ്കരിച്ച് ഒരുക്കിയ ഹാളിൽ പൊൻവെള്ളിക്കശവുകളാൽ അലങ്കൃതമായ മെത്തകളും കുഷ്യനുകളും വിരിച്ചു. പൊൻപാത്രങ്ങളിൽ ആണ് വീഞ്ഞ് വിളമ്പിയത്. രാജസദസ്സിൽ സ്ത്രീകൾ വരാറില്ല. അവർക്ക് രാജ്ഞിയുടെ അന്തഃപുരത്തിൽ വേറെ വിരുന്നുണ്ടായിരുന്നു. ഈ പ്രഭുക്കന്മാരുടെയും സൈന്യധിപന്മാരുടേയും ഒക്കെത്തന്നെ ഭാര്യമാർ. അന്നത്തെക്കാലത്ത് സ്ത്രീകൾ പരസ്യമായി അന്യപുരുഷന്മാരുടെ മുമ്പിൽ വരാറില്ല. പ്രത്യേകിച്ച് രാജ്ഞിമാർ. എന്നാൽ ആ സമയം വീഞ്ഞുകുടിച്ച് മത്തനായ രാജാവിന് തന്റെ സർവ്വമഹത്വത്തിലും അഹങ്കരിച്ചതിനും പുറമെ തന്റെ രാജ്ഞിയുടെ സൗന്ദര്യംകൂടി മറ്റുള്ളവരുടെ മുമ്പിൽ പ്രദർശിപ്പിക്കാൻ മോഹം. കല്പന ദൂതൻമുഖേന കൊടുത്തയച്ചു. വസ്തി രാജ്ഞി രാജകല്പന വായിച്ച് സ്തബ്ധയായി. സ്വല്പനേരം മൗനമായിരുന്നതിനുശേഷം പ്രതിവചിച്ചു. "ഇല്ല! വരാൻ പറ്റില്ല. ഇവിടെയും അതിഥികൾ ഉണ്ട്." കോപിഷ്ഠനായ രാജാവ് പ്രഭുക്കന്മാരോട് ആലോചിച്ച് രാജകല്പന ഇറക്കി; വസ്തിരാജ്ഞിയെ ഉപേക്ഷിക്കാൻ. സ്ത്രീത്വത്തിന് വിലയില്ല. കുടിച്ചുലക്കില്ലാത്ത പ്രഭുക്കന്മാരിൽ നിന്നും തന്റെ രാജ്ഞിയെക്കുറിച്ചുള്ള അംഗ പ്രത്യംഗ നിരീക്ഷണവും വിവരണവും കേൾക്കാൻ രാജാവ് ആഗ്രഹിച്ചു. ലഹരിക്കടിമപ്പെട്ട അന്യരുടെ മുമ്പിൽ ഇഞ്ചിഞ്ചായി ദഹിക്കുന്ന ഭാര്യയുടെ ചാരിത്ര്യത്തെപ്പറ്റി രാജാവ് ചിന്തിച്ചില്ല. മഹത്തുക്കളുടെ കാമദൃഷ്ടി പിച്ചിച്ചീന്തുന്നതും അപഹാസ്യയാകുന്നതും രാജാവ് ചിന്തിച്ചില്ല. വസ്തി രാജ്ഞിയുടെ വ്യക്തിത്വത്തിന് വിലകല്പിക്കാത്ത നിമിഷം.

> *സ്ത്രീ അപഹാസ്യയാകുന്ന ആധുനികരീതികൾ ഏതൊക്കെ എന്ന് ഒന്ന് ചിന്തിക്കുന്നത് നല്ലതാണ്. സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി മുറവിളി ഒരുവശത്ത് ഉയരുമ്പോഴും മറുവശത്ത് അവളെ പുരുഷന്റെ ഉപഭോഗവസ്തുവായി നിലനിർത്താനുള്ള പരിശ്രമം പൂർവ്വാധികം ശക്തമായി തുടരുന്നു. ഇന്നത്തെ എല്ലാ മാദ്ധ്യമങ്ങളും ഇങ്ങനെ ഒരു ചിത്രമാണ് നൽകുന്നത്. ശിരോവസ്ത്രംകൊണ്ട് മുഖം മറച്ചിട്ട് ലൈംഗീകത ഉയർത്തുന്ന അംഗവിക്ഷേപങ്ങളോടെയുള്ള നൃത്തം വ്യക്തിത്വമില്ലാത്ത ലൈംഗീകതയുടെ പ്രതീകമാണ്.*

എന്നാൽ വസ്തി രാജ്ഞി തന്റെ സ്ത്രീത്വം അപമാനിക്കപ്പെടാൻ ആഗ്രഹിച്ചില്ല. തന്റെ രാജ്ഞിപദം നഷ്ടപ്പെട്ടാലും അഭിമാനം കൈമോശംവരാതെ അവൾ കാത്തു സൂക്ഷിച്ചു. തന്റെ അതിഥികളായ സ്ത്രീകളെയും അവൾ മാനിച്ചു. വിരുന്നിനിടെ ആതിഥേയ സ്ഥലംവിടുന്നതും ആഥിത്യമര്യാദയ്ക്ക് ചേർന്നതല്ലല്ലോ. അങ്ങനെ സ്ത്രീ ഒന്നുമല്ലാതിരുന്ന കാലഘട്ടത്തിൽ സ്വന്തം വ്യക്തിത്വവും സ്ത്രീത്വവും കാത്തുസൂക്ഷിച്ച രക്തസാക്ഷിയാണ് വസ്തി രാജ്ഞി.

സ്ത്രീ അപഹാസ്യയാകുന്ന ആധുനികരീതികൾ ഏതൊക്കെ എന്ന് ഒന്ന് ചിന്തിക്കുന്നത് നല്ലതാണ്. സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി മുറവിളി ഒരുവശത്ത് ഉയരുമ്പോഴും മറുവശത്ത് അവളെ പുരുഷന്റെ ഉപഭോഗവസ്തുവായി നിലനിർത്താനുള്ള പരിശ്രമം പൂർവ്വാധികം ശക്തമായി തുടരുന്നു. ഇന്നത്തെ എല്ലാ മാദ്ധ്യമങ്ങളും ഇങ്ങനെ ഒരു ചിത്രമാണ് നൽകുന്നത്. ശിരോവസ്ത്രം കൊണ്ട് മുഖം മറച്ചിട്ട് ലൈംഗീകത ഉയർത്തുന്ന അംഗവിക്ഷേപങ്ങളോടെയുള്ള നൃത്തം വ്യക്തിത്വമില്ലാത്ത ലൈംഗീകതയുടെ പ്രതീകമാണ്. സ്ത്രീയുടെ ഇന്നത്തെ ഏക

ദാത്യം പുരുഷനെ ആകർഷിച്ച് തൃപ്തിപ്പെടുത്തലാണെന്നുള്ള പഴയ അന്തപുരസംസ്ക്കാരത്തിന്റെ പുനരാവിഷ്ക്കരണം. സാഹചര്യങ്ങളുടെ സമ്മർദ്ദം കൊണ്ടും, സ്വാഭാവികമായ ശാരീരിക ദൗർബല്യംമൂലവും, പ്രകൃതിദത്തമായ ദൗത്യത്തിന്റെ പ്രത്യേകതകൾകൊണ്ടും, പിൻനിരയിലായ സ്ത്രീത്വത്തെ ആ അവസ്ഥയിൽ നിലനിർത്തുന്നതിന് മതങ്ങളും, ഒരു പരിധിവരെ കാരണമായി എന്നതാണ് ദുഃഖസത്യം.

ഇസ്ലാംമതം സ്ത്രീയെ ഒരിക്കലും പുരുഷനു തുല്യമായി പരിഗണിക്കുന്നില്ല. ജീവിച്ചിരിക്കുമ്പോൾ പുരുഷനോടൊപ്പം പ്രാർത്ഥിക്കാൻ പോലും അവൾ അർഹയായിരുന്നില്ല. ഇപ്പോൾ അനുവദിച്ചു എന്ന് കേൾക്കുന്നു. എന്നാൽ ഖുറാൻ വ്യാഖ്യാനിക്കാൻ അവൾക്കനുവാദമില്ല. വിവാഹ സമയത്ത് പിതാവാണ് അവൾക്കു വേണ്ടി വിവാഹമണ്ഡപത്തിൽ ഹാജരാകുന്നത്. ഭർത്താവിന് ഇഷ്ടമല്ലെങ്കിൽ മൊഴിചൊല്ലാം. ഒരു ഭാര്യ ജീവിച്ചിരിക്കുമ്പോൾ വീണ്ടും വീണ്ടും കല്യാണം കഴിക്കാം. സ്ത്രീത്വത്തിന് എന്ത് വില?

ഹിന്ദുമതാചാരങ്ങളും സ്ത്രീകളോട് വിവേചനം കാണിച്ചിട്ടുണ്ട്. ഭർത്താവ് മരിച്ചാൽ ഭാര്യ ചിതയിൽ ചാടണം. അല്ലെങ്കിലും പുനർവിവാഹം നിഷിധം എന്ന് ചൊല്ലുന്നവർ തന്നെ അറുപത് തികഞ്ഞ പുരുഷനെ ഭാര്യ മരിച്ചാൽ വീണ്ടും വിവാഹം കഴിക്കാൻ പ്രേരിപ്പിക്കുന്നു. 60 കഴിഞ്ഞ പുരുഷന് ഭാര്യ മരിച്ചാൽ രണ്ടാം ഭാര്യ ന്യായം-ധർമ്മം. പതിനേഴ്കാരി ഭാര്യയ്ക്ക് വിധവയായാൽ ഭർത്താവ് അധർമ്മം. രൂപ് കൺവാർ സതി അനുഷ്ഠിച്ചപ്പോൾ അതേചൊല്ലിയുണ്ടായ വാദപ്രതിവാദങ്ങൾക്കിടയിൽ കേട്ടത് "ഒരു സ്ത്രീ സ്വന്തം ഇഷ്ടപ്രകാരമാണ് ചിതയിൽ ചാടി സതി അനുഷ്ഠിക്കുന്നതെങ്കിൽ അത് പ്രോത്സാഹിപ്പിക്കേണ്ട പുണ്യപ്രവർത്തിയാണ്" എന്ന്. എന്നാൽ ഭാര്യയുടെ ചിതയിൽ ചാടി ഭർത്താവ് സമ്പാദിക്കേണ്ട പുണ്യത്തെക്കുറിച്ച് ആരും പറയുന്നില്ല.

ക്രൈസ്തവസഭയും ഇക്കാര്യത്തിൽ ഏറെ മെച്ചമല്ല. സ്ത്രീയോട് ആദരവും സ്നേഹവും പ്രകടിപ്പിക്കുന്നതിന് ആചാരങ്ങളേയും, വിലക്കുകളേയും അവഗണിച്ച യേശുവിന്റെ അനുയായികളായവർ യേശുവിന്റെ മാതൃക പിൻതുടരുന്നതിനേക്കാൾ യഹൂദാചാരങ്ങൾ പാലിക്കാനാണ് ഉത്സാഹം.

ഉച്ചസമയത്തു വെള്ളത്തിനായി വന്ന ശമരിയാക്കാരി സ്ത്രീയോട് ദാഹജലം ചോദിച്ച് സംസാരിച്ച യഹൂദ റബ്ബീ അവൾക്കൊരത്ഭുതമായിരുന്നു. അവളുടെ ജാതിമറന്ന് കാരുണ്യം കാട്ടിയ മഹാന്റെ സന്ദേശവാഹകയായി മാറി അവൾ. ഇവിടെയും ചിത്രം ഒന്നു വിശദീകരിക്കാം. ശമരിയാക്കാരി സ്ത്രീ ഒരു ചീത്ത സ്വഭാവക്കാരിയായി വ്യാഖ്യാനിക്കപ്പെടുന്നു. മിക്ക സുവിശേഷ പ്രസംഗകരും പറയും ഒരു വേശ്യയായിരുന്നു.

**ശമരിയാക്കാരി സ്ത്രീ ഒരു ചീത്ത സ്വഭാവക്കാരിയായി വ്യാഖ്യാനിക്കപ്പെടുന്നു. മിക്ക സുവിശേഷ പ്രസംഗകരും പറയും ഒരു വേശ്യയായിരുന്നു. പാപിനിയായിരുന്നു എന്നൊക്കെ. എന്നാൽ വേദപുസ്തകത്തിൽ അവൾ ഒരു ചീത്തസ്വഭാവക്കാരിയെന്നോ, പാപിനിയെന്നോ ഒന്നും പറയുന്നില്ല. യോഹ. 4:7. ഒരു ശമര്യാ സ്ത്രീ വെള്ളം കോരുവാൻ വന്നു. യേശുവുമായുള്ള സംഭാഷണത്തിൽ അവൾ ലൗകീകമായ കാര്യങ്ങൾ അല്ല സംസാരിച്ചത്.**

പാപിനിയായിരുന്നു എന്നൊക്കെ. എന്നാൽ വേദപുസ്തകത്തിൽ അവൾ ഒരു ചീത്തസ്വഭാവക്കാരിയെന്നോ, പാപിനിയെന്നോ ഒന്നും പറയുന്നില്ല. യോഹ. 4:7. ഒരു ശമര്യാ സ്ത്രീ വെള്ളം കോരുവാൻ വന്നു. യേശുവുമായുള്ള സംഭാഷണത്തിൽ അവൾ ലൗകീകമായ കാര്യങ്ങൾ അല്ല സംസാരിച്ചത്. നീ നമ്മുടെ പിതാവായ യാക്കോബിനേക്കാൾ വലിയവ നോ? നൂറ്റാണ്ടുകൾക്ക് മുൻപ് നമ്മുടെ പിതാവായ യാക്കോബ് കുഴിപ്പിച്ച കിണർ ആണ് ഇത് എന്നൊക്കെ - ഇതെല്ലാം ചരിത്രം ആണ് അതെല്ലാം ഗ്രഹിച്ചിരുന്ന അവൾ സാധാരണക്കാരിയല്ല. പിന്നെയും അവൾ ചോദിച്ച ചോദ്യം വെറും നിസ്സാരമല്ലായിരുന്നു. ഞങ്ങളുടെ പൂർവ്വീകർ ഈ മലയിൽ ആണ് ദൈവത്തെ ആരാധിച്ചിരുന്നത്. നിങ്ങളോ യെരുശലേമിൽ ആരാധിക്കുന്നു. ഏതാണ് ശരി. അവളുടെ ചോദ്യം അർത്ഥവത്തായിരുന്നു. ദൈവശാസ്ത്രപരമായും അർത്ഥസംപുഷ്ടവുമായ ഒരു ചോദ്യമാണ് അവളുടേത്. ഇതിൽനിന്നും അവൾ നിസ്സാരക്കാരിയല്ല എന്നും അറിവും ജ്ഞാനവും ഉള്ളവൾ ആയിരുന്നു എന്നും വ്യക്തം. ഭർത്താക്കന്മാരുടെ കാര്യം പറഞ്ഞത് - നിനക്ക് അഞ്ച് ഭർത്താക്കന്മാർ ഉണ്ടായിരുന്നു ഇപ്പോൾ ഉള്ളതോ ഭർത്താവല്ല എന്നാണ്. അക്ഷരാർത്ഥത്തിൽ ഭർത്താവിനെക്കുറിച്ചല്ല അവിടെ പറയുന്നത് എന്ന് വ്യാഖ്യാനിക്കുന്നവരുണ്ട്. അവൾ വിശ്വസിക്കുന്ന സഭ-അവളെ ഭരിക്കു ന്ന വിശ്വാസം പലതിൽ ഓടിനട ക്കുന്നവർ (ശമര്യാക്കാർ അസ്സീറിയ ക്കാരിൽ നിന്ന് സ്വീകരിച്ച അഞ്ച് ദൈവങ്ങൾ എന്ന് വംഗ്യമായ സൂ ചന) എവിടെ പോയാൽ ആശ്വാ സം കിട്ടും എന്നോർത്ത് ഓടി - ഇവയിൽ ഒന്നും അല്ല ഇപ്പോൾ നീ വിശ്വസിക്കുന്നതും അല്ല - എന്നതാണ് അവിടെ ഉദ്ദേശിക്കുന്നത് എന്ന് ചൂണ്ടിക്കാട്ടുന്നു. "ആത്മാവിലും സത്യത്തിലും ആരാധിക്കണം" യോഹ. 4:28 എന്ന് പറഞ്ഞപ്പോൾ അതു ഗ്രഹിക്കാൻ ഉള്ള ബുദ്ധിയും വിവേകവും അവൾക്കുണ്ടായിരുന്നു. മശിഹാ ആണ് എന്ന് മനസ്സിലാക്കി അവളുടെ കുടം അവിടെ ഉപേക്ഷിച്ചിട്ട് സാക്ഷ്യം പറയുവാൻ ഓടി. അവൾ ഒരു വേശ്യയോ കൊള്ളരുതാത്തവളോ ആയിരുന്നു എങ്കിൽ അവൾ പറഞ്ഞത് ആരെങ്കിലും ശ്രദ്ധിക്കുമായിരുന്നോ? ആ ശമര്യക്കാരിയുടെ സാക്ഷി നിമിത്തം ആ പട്ടണത്തിൽ പലരും യേശുവിൽ വിശ്വസിച്ചു.

ഇവിടെ ശമര്യാക്കാരി സ്ത്രീയെ നല്ലാതെ വേദപുസ്തകത്തിൽ അവൾ വേശ്യയാണ് എന്നോ പാപിനിയാണെന്നോ പറയുന്നില്ല. പിന്നെ എന്തിന് അവളെ പാപിനിയെന്നും വേശ്യയെന്നും വിളിക്കുന്നു. 5 ഭർത്താക്കന്മാർ ഉണ്ടായിരുന്നു - ഇപ്പോൾ ഉള്ളവനോ നിന്റെ ഭർത്താവല്ല എന്ന് പറയുന്നതിൽ അവൾ കുറ്റക്കാരിയോ? ഭർത്താക്കന്മാർ പുതിയ മേച്ചിൽ സ്ഥലംതേടി അവളെ ഉപേക്ഷിച്ചതിൽ അവളോ കുറ്റക്കാരി?

യേശുവിന്റെ കാലത്ത് വ്യഭിചാര ക്കുറ്റത്തിന് പിടിക്കപ്പെട്ട ഒരു സ്ത്രീ

യുടെ കഥയാണ് യോഹ: 8:1-11വരെയുള്ള ഭാഗത്ത് കാണുന്നത്. സ്തീയെ ഒരു മൃഗത്തിനു തുല്യമായി കണ്ടിരുന്ന കാലഘട്ടമാണ്. ഒരു പട്ടിയോ, ഒരു പന്നിയോ, ഒരു സ്ത്രീയോ ആയി പിറക്കാതിരുന്നതിൽ ദൈവത്തെ സ്തുതിക്കുന്ന യഹൂദന്മാരുടെ നാട്ടിൽ നടന്നതാണ് ഇതിൽ പ്രതിപാദിക്കുന്ന സംഭവം. സമൂഹത്തിന്റെ കാഴ്ചപ്പാടിൽ വിവാഹത്തിന് പുറത്തുള്ള ലൈംഗീകബന്ധം സ്ത്രീയെ എന്നന്നേക്കുമായി ശപിക്കപ്പെട്ടവളാക്കുന്നു. ഇത്തരത്തിലുള്ള ചെറിയ സംശയങ്ങളോ അപവാദങ്ങൾപോലുമോ സ്ത്രീയ്ക്ക് ശാപമാണ്. പക്ഷേ പുരുഷന്റെ കാര്യത്തിൽ അസഹിഷ്ണുത ആരും കാണിക്കുന്നില്ല. പിഴച്ച പെണ്ണെയുള്ളൂ - പുരുഷനില്ല. നിസ്സാഹായയായ പെൺകുട്ടി ബലാൽസംഗം ചെയ്യപ്പെട്ടാലും ഈ ശാപത്തിൽ നിന്നും അവൾ വിമുക്തയല്ല. ഇങ്ങനെ സമൂഹത്തിൽനിന്നും നിഷ്കാസിതിയായവൾ വേശ്യയെന്ന പേരിൽ മുദ്രകുത്തപ്പെടുന്നു. സ്ത്രീക്കു നഷ്ടപ്പെടുവാൻ ഒന്നെയുള്ള സ്ത്രീത്വത്തിന്റെ പരിപാവനത. അത് അവളുടെ കുറ്റം കൊണ്ടല്ലെങ്കിൽപോലും നശിച്ചവളെന്ന് ഏവരും നിന്ദിക്കുന്നു - വെറുക്കുന്നു. സാധാരണയായി സ്ത്രീകൾപോലും അവരെ വെറുക്കുന്നു. എല്ലാക്കാലത്തിലും എല്ലാ സമൂഹത്തിലും പുരുഷന്മാർ വേശ്യകളെ ഉപയോഗിച്ചിരുന്നു. അവൾ എന്നും തൊഴിലാളിക്കും, മുതലാളിക്കും, രാഷ്ട്രീയക്കാർക്കും സാമൂഹ്യപ്രവർത്തകർക്കും ഒക്കെ ഒരു അശ്ലീല കളിപ്പാട്ടമായിരുന്നു. ആരും ഇന്നുവരെ ഉത്തരം തന്നിട്ടില്ലാത്ത ഒരു ചോദ്യമുണ്ട്. "വ്യഭിചാരം അവൾ എങ്ങനെ ഒറ്റയ്ക്ക് ചെയ്തു?" പഴയ നിയമത്തിലെ നിർദ്ദേശം ഇങ്ങനെയാണ് 'ഒരാൾ പരസ്ത്രീയുമായി ബന്ധപ്പെട്ടാൽ അവനും അവളും കൊല്ലപ്പെടണം'. നിയമം നടപ്പാക്കുന്നത് പുരുഷന്മാർ ആകയാൽ ആകാം സൗകര്യപൂർവ്വം പുരുഷനെ വിട്ടുകളഞ്ഞത്. ഇത്തരം സന്ദർഭങ്ങളിൽ എല്ലാക്കുറ്റവും സ്ത്രീയുടെ തലയിൽ കെട്ടിവച്ച് അവളെ ഇല്ലാതാക്കി തിന്മ ഇല്ലാതാക്കാം എന്ന് എല്ലാവരും വ്യാമോഹിക്കുന്നു. എന്നാൽ അവരുടെ മുൻപിൽ യേശു ഒരു ചോദ്യചിഹ്നമായി "നിങ്ങളിൽ പാപമില്ലാത്തവൻ കല്ലെറിടട്ടെ" എന്നു പറഞ്ഞു. "ഒരു വ്യഭിചാരിണി സൃഷ്ടിക്കപ്പെടുമ്പോൾ അതിന്റെ പിൻപിൽ ഒരു പുരുഷസമൂഹമുണ്ടെന്ന് യേശു വ്യക്തമാക്കി. നാലഞ്ചു വെള്ളിക്കാശു നൽകി അവളുടെ ശരീരം ഉപയോഗിച്ചവരുടെ രാത്രികാലപര്യടനങ്ങളും, കള്ളപ്പൂച്ചും, മാന്യത നടിക്കലും യേശു മനസ്സിലാക്കി. തന്നോട് സ്നേഹത്തിന്റെ കണികകാട്ടുന്ന ഒരാളെ ജീവിതത്തിൽ ആദ്യമായി അവൾ കണ്ടു. യേശു അവളെ കൗടില്ല്യത്തിൽനിന്നും സ്ത്രീത്വത്തിലേക്ക് ഉയർത്തി. യേശു പറയുന്നു 'സ്ത്രീയെ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവൻ എല്ലാം ഹൃദയം കൊണ്ട് അവളോട് വ്യഭിചാരം ചെയ്യുന്നു.' മത്തായി. 5:28

ബൈബിൾ പഠിക്കുമ്പോൾ വായനഭാഗത്തെക്കുറിച്ച് കൂടുതൽ വിശദമായി ചിന്തിക്കണം. എന്താണ് എഴുത്തുകാരൻ പറയുന്നത്? എന്താണ് സന്ദർഭം? ഏതു സാഹചര്യത്തിലാണിത് എഴുതപ്പെട്ടത്? ഈ പ്രത്യേകഭാഗം ആർക്കുവേണ്ടി ആരുമുഖാന്തരമാണ് എഴുതപ്പെട്ടത്? ഇന്നത്തെ സാഹചര്യത്തിൽ ഇതെങ്ങനെ പ്രയോജനപ്പെടുത്താം. അനുദിന ജീവിതത്തിൽ ഇതുപോലെയുള്ള സന്ദർഭങ്ങളുമായി താരതമ്യപ്പെടുത്തുക. അങ്ങനെ ചെയ്യുമ്പോൾ വ്യഖ്യാനം അക്ഷരങ്ങൾക്കതീതമായി ബൈബിളിലെ ഉപദേശങ്ങളുടെ ആത്മാവിലേക്ക് കടന്നു ചെല്ലുന്നതായിരിക്കും.



ചെറുകഥ

# ഈ മഹാപാപിക്ക് മോചനമുണ്ടോ?

### ടിങ്കിൾ മേരി പുന്നൂസ്

"എന്താണ് അവിടെ ഒരാൾക്കൂട്ടം? ഞാൻ ചോദിച്ചു." ആരോ വണ്ടിമുട്ടി വഴിയിൽ കിടക്കുന്നു. അല്പംമുമ്പാണ് മരിച്ചത്." ഇതാണ് ഒരു വ്യക്തിയിൽനിന്ന് എനിക്കു കിട്ടിയ മറുപടി. ഇത്ര വലിയ ഒരപകടം ഉണ്ടായിട്ടും എന്തൊരു നിശ്ശബ്ദത! ഈ മഹാനഗരത്തെ അല്പനേരത്തേക്കെങ്കിലും ശാന്തമാക്കിയ ആ മഹാനെ കാണാനായി ഞാൻ അങ്ങോട്ടേക്കോടി ചെന്നു. " അയ്യോ...ആരാണീ കിടക്കുന്നത്? അപ്പൂപ്പനല്ലേ? എന്റെ കൈകാലുകൾ വിറയ്ക്കുന്നു. കണ്ണുകളിൽ ഇരുട്ടുകയറി, ഞാൻ നിലംപതിച്ചു."

അതെ ഞാൻ അലൻ പുന്നൂസ്. നാലു സഹോദരന്മാരുടെ ഏക സഹോദരി. ഇന്നും ഞാൻ ഓർക്കുന്നു ആ ദിവസം. അപ്പൂപ്പൻ ദൈവദൂതനായി എന്റെ മുന്നിൽ അവതരിച്ച ആ ദിവസം. ദൈവദൂതന്റെ വേഷം വെള്ള വെൽവെറ്റിന്റെ കുപ്പായം ആയിരുന്നില്ല. അലക്കിത്തേച്ചാൽ വെള്ളനിറം കിട്ടിയേക്കാവുന്ന അരക്കയ്യൻ ജുബ്ബയും മേല്പ്പറഞ്ഞ രീതിയിൽതന്നെയുള്ള മുട്ടറ്റമുള്ള മുണ്ടും. ചിറകുകളില്ല. എന്നാൽ അതിന്റെ സ്ഥാനത്ത് ലോകത്തിലെ മാന്യർക്കു ചെയ്യാൻ പ്രയാസമുള്ള ഉപകാരങ്ങൾ ചെയ്യുന്ന കൈകൾ ഉണ്ട്. ചിറകിനേക്കാൾ എത്രയോ വിശിഷ്ടം. മുട്ടത്തല, നരച്ച പൊടിമീശയും താടിയും കയ്യിൽ ഒരു തടിച്ച ചൂരൽ വടി. ഇതാണ് ദൈവദൂതന്റെ വേഷം. ചൂരൽ വടി ദൈവദൂതന്റെ കൈയ്യിലെന്തിനാണ്? അത് നിയമം തെറ്റിക്കുന്നവരെ. ശിക്ഷിക്കാനാണ്. ട്രാഫിക്ക് നിയമം തെറ്റിക്കുന്നവരെ, ട്രാഫിക്ക് പോലീസില്ലാത്തപ്പോൾ അപ്പൂപ്പനാണ് ട്രാഫിക്ക് പോലീസ്. നിയമം തെറ്റിക്കുന്ന വണ്ടികൾ തല്ലി ചളുക്കും. ചിലപ്പോൾ അതിൽ ചാടിക്കയറി ഉറക്കെ പാട്ടുപാടിയുമൊക്കെ അപ്പൂപ്പൻ ശിക്ഷ നടപ്പിലാക്കാറുണ്ട്.

ഒരു ഞായറാഴ്ച ദിവസം. അന്ന് എന്റെ കൊച്ചേട്ടൻ അപ്പന്റിസയിറ്റിസിന്റെ ഓപ്പറേഷൻ ചെയ്ത് ആശുപത്രിയിൽ കിടപ്പുണ്ടായിരുന്നു. അന്ന് ആശുപത്രിയിൽ പോകാനൊരുങ്ങിയ എന്നെ വല്യേട്ടൻ തടഞ്ഞു. ഞായറാഴ്ച പള്ളിയിൽ പോകണം എന്ന് നിർബന്ധം ഉള്ള ആളായിരുന്നു വല്യേട്ടൻ. വല്യേട്ടനെ ഒരു വിധം പറഞ്ഞ് സമ്മതിച്ച് ബസ്സിൽ കയറി ഞാൻ പോയി. വണ്ടിയിൽ നിന്നിറങ്ങി റോഡ് ക്രോസ്സ് ചെയ്തപ്പോൾ ചീറിപ്പാഞ്ഞു വരുന്ന, കെ. എസ്. ആർ. ടി. സി. യുടെ ലിമിറ്റഡ് സ്റ്റോപ്പ് ഞാൻ കണ്ടില്ല. എല്ലാം കഴിഞ്ഞു എന്നോർത്തു അന്ന് ചോരയിൽ കുളിച്ചുകിടന്ന എന്നെ രക്ഷിക്കാൻ 'ഭ്രാന്തൻ' എന്ന് ലോകം മുദ്രകുത്തിയ അപ്പൂപ്പൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ.

ഇന്നേവരേയും അപ്പൂപ്പന്റെ സ്നേഹം ഞാൻ മനസ്സിലാക്കിയിരുന്നില്ല. വല്യേട്ടൻ എന്തിനാണ് അപ്പൂപ്പനെ എന്നേക്കാൾ അധികമായി സ്നേഹിക്കുന്നത്. എന്നോടുള്ള സ്നേഹം കുറഞ്ഞു വരുന്നതായി തോന്നിയ പൈശാചിക നിമിഷങ്ങൾ "എത്ര ക്രൂരത്വമായിരുന്നു അന്നെന്നിൽ"! ഈ ചീത്തചിന്തകൾക്കിടയിൽ ജീവിച്ചിരുന്ന ഒരു ദിവസം ഞാൻ വല്യേട്ടന്റെ മുറിയിൽ കടന്ന് ഡയറി എടുത്തുനോക്കി. ആ ഡയറിയിൽ ഒരു പേജ് മാത്രമേ എഴുതിയിരുന്നുള്ളൂ.

"അപ്പൂപ്പൻ.......... എന്റെ അപ്പൂപ്പൻ, അല്ല ഞങ്ങളുടെ അപ്പൂപ്പൻ. ഞങ്ങളുടെ ഡാഡിക്കും മമ്മിക്കും പകരം ആകുമോ? അതിലും അധികം അപ്പൂപ്പൻ ഞങ്ങളെ സ്നേഹിക്കുന്നുവോ? അന്ന് അപകടത്തിൽപെട്ട് വഴിയിൽ കിടന്നിരുന്ന എന്റെ അനിയത്തിയെ രക്ഷിച്ചത് ഈ അപ്പൂപ്പനല്ലേ? ലോകത്തിലെ മാന്യന്മാരാരും അല്ലല്ലോ? അന്ന് ചോരയൊലിച്ചു കിടന്നിരുന്ന അവളുടെ അടുത്ത് അവളുടെ ഉറ്റസുഹൃത്ത് വരെ ഒരു കാഴ്ചവസ്തു എന്നതുപോലെ നോക്കിനിന്നുവല്ലോ? എല്ലാ സ്നേഹവും ഇത്രയൊക്കെയുള്ളൂ"

ഈ വാചകങ്ങൾ എന്റെ മനസ്സിനെ ഇളക്കി മറിച്ചു.... അപ്പൂപ്പനോട് ദേഷ്യം കാണിച്ച ഞാൻ എത്ര പാപിയാണ്. എനിക്ക് അപ്പൂപ്പനോട് മാപ്പ് ചോദിക്കണം. ഞാൻ ഉടനെ തന്നെ പുറപ്പെട്ടു. പക്ഷെ അപ്പോഴേക്കും.... എല്ലാം കഴിഞ്ഞിരുന്നു. .........എനിക്കൊരു പുതിയ ജീവൻ നല്കിയ അപ്പൂപ്പന് ഒരു ജീവൻ കൊടുക്കാൻ എനിക്ക് സാധിച്ചില്ലല്ലോ? ഒരു പക്ഷെ അല്പംമുമ്പ് വന്നിരുന്നെങ്കിൽ അപ്പൂപ്പനെ രക്ഷിക്കാൻ സാധിച്ചേക്കുമായിരുന്നു. രക്ഷകനെ തള്ളിക്കളയുന്ന അവസ്ഥ. അത് എത്ര ക്രൂരമാണ്. ഒരു അപകടത്തിൽ തുടങ്ങിയ ആ ബന്ധം അപകടത്തിൽ അവസാനിച്ചോ? ആ ബന്ധം നിലനിന്നിരുന്നെങ്കിൽ.

✱

യുവജനപംക്തി

# യൗവ്വനം തുച്ഛീകരിക്കരുത്!

**ബെൻസൻ ബേബി, വാഴമുട്ടം**

അനുനിമിഷം വ്യതിചലനങ്ങളാൽ പ്രകമ്പനം കൊള്ളു ന്ന ഈ ഭൂമിയിൽ മൂല്യച്യുതി സംഭവിക്കുന്നതിന്റെ പൂർണ്ണ ഉത്തരവാദിത്വവും യുവാക്കളുടേതാണ് എന്ന പ്രഖ്യാപനം നമുക്കന്യമല്ല. 'പ്രശ്നക്കാർ' എന്ന മുദ്രകുത്തി പരിഹസിക്ക പ്പെടുന്ന യുവതലമുറ യഥാർത്ഥത്തിൽ അത്തരക്കാരാണോ എന്ന് ചിന്തിക്കുവാനുള്ള താത്പര്യം നാം കാട്ടാറില്ല എന്ന താണ് സത്യം.

### കുഞ്ചൻ നമ്പ്യാരും പായസവും

ഒരിക്കൽ രാജാവ് തന്റെ സദസ്സിലെ പ്രമുഖർക്ക് ഒരു സദ്യ ഒരുക്കി. ക്ഷണിക്കപ്പെട്ടവരിൽ ഒരാൾ കുഞ്ചൻ നമ്പ്യാ രായിരുന്നു. അന്ന് എല്ലാവരും വളരെ സന്തോഷത്തോടെ കൊട്ടാരത്തിലെത്തി. സദ്യയ്ക്ക് പായസം വിളമ്പിയതും രാജാവ് തന്റെ മുമ്പിൽ വിളമ്പിയ പായസപാത്രം നീക്കി വെച്ച്, അദ്ദേഹം പറഞ്ഞു:"പായസത്തിന് ഭയങ്കര കയ്പ്". അടുത്ത നിമിഷം സദസ്യരെല്ലാം രാജാവിന്റെ പ്രവർത്തി അനുകരിച്ചു. എന്നാൽ കുഞ്ചൻനമ്പ്യാർ യാതൊരു കൂസലു മില്ലാതെ പായസം അകത്താക്കി തുടങ്ങി. ഇതുകണ്ട രാജാ വ് ചോദിച്ചു: "തനിക്ക് കയ്പ് അനുഭവപ്പെടുന്നി ല്ലേ?". അപ്പോൾ അദ്ദേ ഹം മറുപടി നൽകി. " അടിയന് പായസത്തി ന്റെ കയ്പ് വളരെ ഇഷ്ട മാണേ!"

പണ്ട് ആരോ യുവാ ക്കളെ കുറ്റം പറഞ്ഞപ്പോൾ അതിന്റെ യാഥാർത്ഥ്യം മനസ്സിലാക്കാതെ കണ്ണുമടച്ച് വിശ്വസിച്ച ഒരു സമൂഹമാണ് ഇന്നുള്ളത്. പായസത്തിന് കയ്പാണ് എന്ന രാജശബ്ദം മാത്രം ശ്രവിച്ച്, പായസമൊന്ന് രുചിക്കുവാൻ മനസ്സില്ലാതെ, വിശ്വസിച്ച സദസ്യരോടു തുല്യമാണ് ഇന്നത്തെ സമൂഹം. അത് രുചിച്ചുനോക്കിയ നമ്പ്യാർക്ക് മാത്രമേ പായസത്തി ന്റെ ശ്രേഷ്ഠമായ സ്വാദ് അനുഭവിക്കുവാൻ കഴിഞ്ഞുള്ളൂ. അതേപോലെ യുവാക്കളെ മനസ്സിലാക്കുവാൻ നാം തയ്യാ റാകണം.

### യുവത്വം - പക്വത പ്രാപിക്കുന്ന ഘട്ടം

ബാല്യകാലത്തിന്റെ മധുരസ്മരണകളിൽനിന്നും പക്വ തപ്രാപിക്കലിന്റെ പ്രയാണമാണ് യൗവ്വനത്തിലുണ്ടാകു ന്നത്. അപക്വമായിരുന്ന തങ്ങൾ പക്വതപ്രാപിച്ചുവെന്ന് മറ്റുള്ളവരെ വിളിച്ചറിയിക്കുവാൻ യുവത്വം തുളുമ്പുന്നവർ വെമ്പൽ കാട്ടുന്നു. തങ്ങളുടെ ചിന്താധാരകളെ സമൂഹ ത്തിനു പകർന്നുകൊടുക്കുവാൻ അവർ അവസരങ്ങൾ തേടുന്നു. എന്നാൽ 'നിർഭാഗ്യകരം' എന്ന് പറയട്ടെ, അവ രുടെ വാക്കുകൾ കേൾക്കുവാൻ ഇന്ന് ആരും തയ്യാറല്ല. അവരെ അംഗീകരിക്കുവാൻ സമൂഹം വൈമനസ്യം കാട്ടു ന്നു. ഇത്തരം പ്രതികരണങ്ങൾക്ക് വിരാമം കുറിക്കേണ്ട തല്ലേ?

അംഗീകാരത്തിനുവേണ്ടി എന്ത് സാഹസവും ചെയ്യു വാൻ യുവാക്കൾക്ക് മടിയില്ല. ചിലപ്പോൾ അവരെ അപകട ത്തിലേക്ക് നയിക്കുകയും ചെയ്യും. ഇത്തരം വിക്രിയകൾ, യുവാക്കൾ തെറ്റിലേക്ക് നയിക്കപ്പെടുന്നതിന്റെ ഒരു പ്രധാന കാരണം അവർക്ക് അംഗീകാരം ലഭിക്കുന്നില്ല എന്നതു ത ന്നെയാണ്.

സാഹചര്യം പ്രതികൂലമാണെങ്കിൽപോലും യുവാക്കളുടെ പ്രയാണത്തിന് ഭംഗം വരുന്നില്ല എന്നാണ് കാലം ഇന്ന് വിളിച്ചോതുന്നത്. എല്ലാ രംഗങ്ങളിലും യുവസാന്നിദ്ധ്യം സജീവമാണ്. ഇന്ന് സഭയിലും ആ മഹനീയസാന്നിദ്ധ്യം പ്രകടമാണ്. യുവജനപ്രസ്ഥാനങ്ങൾക്ക് മാത്രമല്ല സഭയ്ക്ക് ആകമാനം പുതിയൊരു ഉണർവ്വ് നൽകുവാൻ യുവാക്കൾക്ക് സാധിക്കുന്നുണ്ട്. എന്നാൽ യുവാക്കളുടെ ഈ ഉയർച്ച പലർക്കും അരോച കമായി അനുഭവപ്പെടുന്നു. സഭയുടെ പൊതുപ രിപാടികളിൽനിന്നും അവരെ അകറ്റിനിർത്തു വാൻ മനസ്സുകൊണ്ടെങ്കിലും പ്രസ്തുത ഗ്രൂപ്പു കാർ ആഗ്രഹിക്കുന്നു. യുവാക്കളോട് ഇങ്ങനെ പെരുമാറുന്നതിന് അവർ ഒരു ന്യായീകരണവും കണ്ടെത്തുന്നു "യുവാക്കൾ വഴിപിഴച്ചവരാണ്". എന്നാൽ യുവപ്രയത്നം സഭയുടെ ഔന്നത്യത്തി ന് ഇടനൽകും എന്നതിന് രണ്ട് പക്ഷമില്ല.

യുവാക്കൾക്ക് നേരിടേണ്ടിവരുന്ന ഒട്ടുമിക്കപ്രശ്നങ്ങളും യുവവൈദികർക്കും നേരിടേണ്ടിവരുന്നു എന്നതാണ് മറ്റൊ രു സംഗതി. തങ്ങളുടെ താളത്തിനൊത്ത് തുള്ളുന്ന ഇടയ ന്മാരെയാണ് ഇന്നത്തെ 'കുഞ്ഞാടു'കൾക്ക് ആവശ്യം. 'മറുത്തു പറയാത്ത രോമം കത്രിക്കുവാൻ നിർത്തിയിരിക്കുന്ന ആട്' എന്ന 'സൽഗുണമാണ്' പുതിയ ഇടയന്മാരിൽ ആടുക ൾ ദർശിക്കുവാൻ ആഗ്രഹിക്കുന്നത്. യുവാക്കൾ തങ്ങ ളുടെ മക്കളാണ് എന്ന കാര്യം മു തിർന്നവർ വിസ്മ രിക്കുന്നതുകൊ ണ്ടാണ് അവരു ടെ ഓരോ ചലനങ്ങളും വിമർശനബുദ്ധിയോടെ നോക്കി ക്കാണുന്നത് എന്ന് സംശയിച്ചുപോകുന്നു. തങ്ങൾ അനുഭ വിച്ച കയ്പുള്ള അനുഭവങ്ങളുടെ പകരംവീട്ടലാകാം യുവാ ക്കളോടുള്ള അവഗണനയെന്നാണ് മനഃശാസ്ത്രം പറയുന്നത്.

ഇന്ന് സമൂഹത്തിൽ നടമാടുന്ന പ്രശ്നപരമ്പരകളിൽ യുവാക്കൾക്ക് പങ്കേയില്ല എന്ന് സമർത്ഥിക്കുകയല്ല ഇവി ടെ ചെയ്യുന്നത്. എന്നാൽ തെറ്റിലേക്ക് പതിക്കുംമുമ്പേ അവരെ രക്ഷിക്കുക എന്ന ചിന്ത നമ്മളിൽ ഉണ്ടാകണം എന്ന് ആഗ്രഹിക്കുന്നു. അതിന് ഒരേ ഒരു മാർഗ്ഗമേയുള്ളൂ - യുവാക്കളെ അംഗീകരിക്കുക.

**'നിന്റെ യൗവ്വനം ആരുംതുച്ഛീകരിക്കരുത്' (1തിമോ. 4:12)**

പ്രസ്തുത വാക്യത്തിന് രണ്ട് അർത്ഥതലങ്ങളുണ്ട്. ഒരേ സമയം ഈ തലങ്ങളെ സമന്വയിപ്പിക്കുന്നതിലൂടെ വാക്യ ത്തിന്റെ ലക്ഷ്യം പൂർണ്ണമാക്കപ്പെടും.

**1. തങ്ങളുടെ യൗവ്വനം മാതൃകാപരമായിരിക്കണം**

മാതൃകാപരമായ യൗവ്വനമായിരിക്കണം ഒരു വ്യക്തിയു ടേത്. തന്റെ ജീവിതരീതി കണ്ട് ആരും തന്റെ യൗവ്വനം തുച്ഛീകരിക്കുവാൻ ഇടവരരുത്. പരിശുദ്ധനായ പൗലോ സ് ഇപ്രകാരമാണ് ഉപദേശം ആദ്യമായി നൽകുന്നത്.

**2. മറ്റൊരാളുടെ യൗവ്വനം തുച്ഛീകരിക്കരുത്**

മറ്റൊരാൾ എങ്ങനെ ജീവിക്കുന്നുവെന്നോ അവരുടെ യൗവ്വനം തെറ്റായ പാതയിലാണ് എന്ന് വിധിയെഴുതുവാ നോ നമ്മൾക്ക് അധികാരമില്ല. ഇതാണ് പൗലോസ് ശ്ലീഹാ രണ്ടാമതായി ഉപദേശിക്കുന്നത്.

### ഉപസംഹാരം

യൗവ്വനം ഒരു ധനമാണ്. അത് ധൂർത്തടിച്ചുകൂടാ. യൗവ്വനത്തിൽ തന്റെ സ്രഷ്ടാവിനെ ഓർത്തുകൊണ്ട് ദൈ വേഷ്ടപ്രകാരം ജീവിക്കുവാൻ യുവാക്കൾ തയ്യാറാകുമ്പോൾ അവരെ നിരുത്സാഹപ്പെടുത്താതെ സഭയിൽ പ്രവർത്തി ക്കുവാൻ യുവാക്കൾക്കും അവസരം ഒരുക്കാം. നല്ലൊരു നാളെയ്ക്കായി കാത്തിരിക്കാം.



# മനുഷ്യരും പ്രപഞ്ച-സന്തുലിതാവസ്ഥയും

ഡീക്കൻ തോംസൺ റോബി

ഭൂമിയുടെ സന്തുലിതാവസ്ഥ കാക്കുക എന്നത് മനുഷ്യന്റെ ധർമ്മമാണ്. മനുഷ്യനെ തന്റെ സാദൃശ്യത്തിൽ സൃഷ്ടിച്ചശേഷം "നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു. അതിനെ "അടക്കി" സമുദ്രത്തിലെ മത്സ്യത്തിനുമേലും, ആകാശത്തിലെ പറവജാതിയിനുമേലും സകല ഭൂചരജന്തുവിനുമേലും വാഴുവിൻ" എന്നവരെ അനുഗ്രഹിച്ചു. (ഉല്പ.1:28) ഇവിടെ കാണുന്ന "അടക്കി... വാഴുവിൻ" (Dominion) എന്ന പദപ്രയോഗം തെറ്റിദ്ധരിക്കപ്പെട്ടാണ് മനുഷ്യൻ ഭൂമിയിലുള്ള സകലതിനേയും അടക്കി തന്റെ കാൽക്കീഴാക്കുവാൻ ശ്രമിക്കുന്നത്. പ്രകൃതിയിലുള്ള സകല വൃക്ഷവും, അതിന്റെ ഫലവും (തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന വൃക്ഷത്തിന്റെ ഫലം ഒഴികെ) മനുഷ്യന് ദൈവം നൽകി. എന്നാൽ ഇതിന്റെ അനിയന്ത്രിയമായ ചൂഷണത്തിന്റെ പ്രത്യാഘാതമാണ് ഇന്ന് നാം കാണുന്ന പ്രകൃതിയുടെ അസന്തുലിതാവസ്ഥ.

ഇന്ന് ലോകം നേരിടുന്ന വലിയ പ്രശ്നമാണ് ഗ്ലോബൽ വാമിംഗ് (global warming) എന്ന പ്രതിഭാസം. പ്രകൃതിയുടെ അസന്തുലിതാവസ്ഥയുടെ വ്യക്തമായ ചിത്രമാണിത്. ഗ്രീൻ ഹൗസ് ഇഫക്ട് (green House effect) എന്ന പ്രതിഭാസവും ഇതോടൊപ്പം ബന്ധപ്പെട്ടതാണ്. അതായത് ഭൂമിയുടെ താപാവസ്ഥയ്ക്ക് ഒരു പരിധി ഉണ്ട്. സൂര്യനിൽനിന്നു പതിക്കുന്ന രശ്മികൾ ഭൂമിയിൽ പതിക്കുമ്പോൾ ഈ രശ്മികൾ reflect ചെയ്ത് പോവുകയാണ് പതിവ്. എന്നാൽ ഈ പ്രതിഫലിക്കുന്ന സൂര്യരശ്മികളെ അന്തരീക്ഷത്തിൽ വർദ്ധിച്ചു വരുന്ന കാർബൺഡൈ ഓക്സൈഡ്, മിഥൈൻ നൈട്രസ് ഓക്സൈഡ്, ക്ലോറോ ഫ്ലൂറോ കാർബൺ (CFC) Methane എന്നീ വാതകങ്ങൾ തടഞ്ഞു നിർത്തുന്നു. ഇതുമൂലം ആ energy അന്തരീക്ഷത്തിൽതന്നെ തങ്ങി നിൽക്കുന്നു. ഇത് അന്തരീക്ഷഊഷ്മാവ് വർദ്ധിപ്പിക്കുന്നു. ഇങ്ങനെ ഊഷ്മാവ് വർദ്ധിച്ചാൽ ഭൂമിയിലെ ജീവിതം ദുഃസഹമായി തീരും.

ഇങ്ങനെ ചൂടു വർധിച്ചാൽ ഉണ്ടാകുന്നത് വലിയ അപകടമാണ്. ഭൂമിയുടെ ഉപരിതലത്തിലും മറ്റും അനേകം ഹിമപാളികൾ ഒഴുകി നടക്കുന്നുണ്ട്. അന്തരീക്ഷ ഊഷ്മാവ് വർദ്ധിച്ചാൽ ഈ ഹിമപാളികൾ ഉരുകുവാൻ തുടങ്ങും. അപ്പോൾ ഭൂമിയിൽ വെള്ളപ്പൊക്കം ഉണ്ടാകും. ഭൂമിയുടെ ഏറെഭാഗം വെള്ളത്തിലാകും. താണപ്രദേശങ്ങൾ സമുദ്രമായിത്തീരും. ഇങ്ങനെ അന്തരീക്ഷ ഊഷ്മാവ് വർദ്ധിച്ച് ജലപ്രളയം ഉണ്ടായാൽ ജീവിതം ദുഃസഹമായിതീരും. ഭക്ഷണപദാർത്ഥങ്ങൾ നശിയ്ക്കും. മനുഷ്യന്റെ ശാരീരിക സൗഖ്യത്തെ ബാധിക്കും. മാരകമായ രോഗങ്ങൾ ഉണ്ടാകും.

എന്നാൽ ഈ പ്രശ്നങ്ങളുടെ കാരണക്കാരൻ മനുഷ്യൻ തന്നെയാണ്. മനുഷ്യന്റെ അനിയന്ത്രിതമായ പ്രകൃതിയെ ചൂഷണം ചെയ്യലാണ് മുഖ്യകാരണം. വനനശീകരണവും, വ്യവസായവത്കരണവും ഇതിന് ആക്കം കൂട്ടുന്നു. മനുഷ്യൻ കൂടുതൽ വനം നശിപ്പിക്കുമ്പോൾ പ്രകൃതിയുടെ സന്തുലിതാവസ്ഥ നഷ്ടപ്പെടുന്നു. ഫാക്ടറികളിൽനിന്നു പുറത്തുവിടുന്ന വാതകങ്ങളും, അവശിഷ്ടങ്ങളും അന്തരീക്ഷവും, ജലവും നശിപ്പിക്കുന്നു. ആധുനികതയുടെ മുഖമുദ്രയായ റഫ്രിജറേറ്റർ, എയർ കണ്ടീഷണർ, സൗന്ദര്യവർദ്ധക വസ്തുകൾ മുതലായവയിൽ നിന്ന് പുറപ്പെടുന്ന ക്ലോറോ ഫ്ലൂറോകാർബൺ പോലെയുള്ള വാതകങ്ങൾ സൂര്യരശ്മിയിലെ മാരകമായ ക്യാൻസർ രോഗം ഉണ്ടാക്കാവുന്ന അൾട്രാവയ്ലറ്റ് രശ്മികളെ ഭൂമിയിലേക്ക് കടത്തിവിടാതെ കാത്തുകൊണ്ടിരിക്കുന്ന അന്തരീക്ഷ കവചമായ ഓസോൺ പാളിയെ (Ozone Layer) നശിപ്പിക്കുന്നു. വലിയ വിള്ളൽ വീണിരിക്കുന്നു എന്നാണ് ഇപ്പോൾ കണ്ടെത്തിയിരിക്കുന്നത്.

ഇതിനെതിരെ ലോക മനസാക്ഷി ഉണരേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. നമ്മുടെ ജീവിതത്തെ നാം തന്നെ നശിപ്പിക്കുന്നു. ഇതിന്റെ പ്രത്യാഘാതങ്ങൾ ഭയാനകമാണ്. ക്യാൻസർ തുടങ്ങിയ മാരകരോഗങ്ങൾ വർദ്ധിക്കാൻ ഇടയാകും. ഇതിനെല്ലാം മനുഷ്യ ചൂഷണ വ്യഗ്രതയാണ് കാരണം. പ്രകൃതിയുടെ വരദാനമായ കാട് നശിപ്പിക്കുകയും, വ്യവസായശാലകൾ വളരുകയും ചെയ്യുമ്പോൾ ചിലരുടെ കീശ വീർക്കുന്നു. എങ്കിലും, അത് പ്രകൃതിയുടെ താളക്രമത്തെ ബാധിക്കുന്നു. വൻകിട രാഷ്ട്രങ്ങളുടെ മലിന വസ്തുക്കൾ ചുമക്കാൻ വിധിക്കപ്പെട്ടവരാണ് വികസ്വര രാഷ്ട്രങ്ങൾ. ഇന്ന് വായുവും, ജലവും, ഭൂമിയും മലിനമാക്കപ്പെട്ടിരിക്കുന്നു. ഭൂമി ഊഷരഭൂമിയായി മാറിയിരിക്കുന്നു.

എത്ര ഭയാനകമായ രംഗം. മനുഷ്യനന്മയ്ക്കുവേണ്ടി ദൈവം പ്രകൃതിയെ നൽകി എങ്കിലും മനുഷ്യൻ അതിനെ നശിപ്പിക്കുന്നു. ദൈവത്തെപ്പോലും മറികടന്നുള്ള ജീവിതരീതിയാണ് മനുഷ്യൻ നയിക്കുന്നത്. ഇന്നു നാം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ നമ്മുടെ പ്രവൃത്തിയുടെ ഫലമാണ്.

ഇതിനെല്ലാം ഉള്ള പ്രതിവിധി മനുഷ്യത്വരഹിത ചൂഷണം അവസാനിപ്പിക്കുക എന്നതാണ്. അതിനു നാം ചെയ്യേണ്ടത്, അനിയന്ത്രിതമായ വനനശീകരണം തടയുക, വ്യവസായശാലകളുടെ അന്തരീക്ഷമലിനീകരണം തടയുക, മലിന വസ്തുക്കൾ നശിപ്പിക്കാനുള്ള മാർഗ്ഗം കണ്ടെത്തുക. ക്ലോറോഫ്ലൂറോ കാർബണിന്റെ ഉത്ഭവസ്ഥാനമായ ആഡംബര വസ്തുക്കൾ വെടിയുക. അനിയന്ത്രിത രാസവള ഉപയോഗം തടയുക മുതലായവയാണ്.

യെശ. 24:5-ൽ ഇന്ന് നാം അഭിമുഖീകരിക്കുന്നതിന്റെ പ്രശ്ന കാരണം പറയുന്നു "അവർ പ്രമാണങ്ങളെ ലംഘിച്ച് ചട്ടത്തെ മറിച്ചു നിത്യനിയമത്തിന് ഭംഗം വരുത്തിയിരിക്കുന്നു. അതുകൊണ്ട് ഭൂമി ശപഗ്രസ്തമായി അതിൽ പാർക്കുന്നവർ ശിക്ഷ അനുഭവിക്കുന്നു" ദൈവം മനുഷ്യരുമായി, മനുഷ്യനന്മയ്ക്കുവേണ്ടി ഒരു ഉടമ്പടി ഉണ്ടാക്കി. പക്ഷേ അത് ലംഘിച്ചാണ് ഇന്ന് മനുഷ്യൻ പ്രവർത്തിക്കുന്നത്. മനുഷ്യനന്മയ്ക്ക് വേണ്ടിയുള്ളതിനെ മനുഷ്യൻ തിന്മയ്ക്ക് കാരണമാക്കി. ഈ വിപത്തിൽനിന്ന് രക്ഷപ്പെടാൻ നാം ദൈവത്തിന്റെ ഉടമ്പടിയേ അനുസരിച്ചേ മതിയാവൂ. ഇതിനായി, ഭൂമിയുടെ സന്തുലിതാവസ്ഥ നിലനിർത്താൻ മനുഷ്യൻ ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. പ്രകൃതിയോടിണങ്ങിയ ജീവിതശൈലിയെ പ്രോത്സാഹിപ്പിക്കുവാൻ സംഘടനകളും പ്രസ്ഥാനങ്ങളും ഒത്തൊരുമിച്ചു പ്രവർത്തിക്കണം.



ബാലപംക്തി

കൂട്ടുകാരേ! വീണ്ടും ഒരിക്കൽക്കൂടി യേശുനാഥന്റെ തൃപ്പാദത്തിങ്കൽ നമുക്ക് ഇരിക്കാം. യേശുനാഥനെ സ്തോത്രം ചെയ്യാം.

"യേശു" എന്ന് പറയുകയും കേൾക്കുകയും ചെയ്യുമ്പോൾ കാൽവറിയിൽ ക്രൂശിൽമരിച്ച് ഉയിർത്തെഴുന്നേറ്റ കർത്താവിനെ ആയിരിക്കും നിങ്ങൾ ഓർക്കുന്നത്. കുഞ്ഞുങ്ങളെ അരികിൽ അണെച്ച് അനുഗ്രഹിക്കുന്ന യേശുവിനെ ആയിരിക്കാം ഓർക്കുക.

ശരിയാണ്. കാരണം നിങ്ങൾ ശരിക്കും സംസാരിക്കുവാൻ പ്രായം ഇല്ലാതിരുന്ന കാലംമുതൽ മുകളിൽ ഭിത്തിയിൽ തൂക്കിയിട്ടിരിക്കുന്ന കർത്താവിന്റെ ചിത്രം നോക്കി 'ദേ....മോനേ....യേശു അപ്പച്ചൻ-കർത്താവപ്പച്ചൻ-" എന്നാണ് എല്ലാവരും ചൂണ്ടിക്കാണിക്കുന്നത്. നിങ്ങൾ വളർന്നു വരുന്തോറും യേശുനാഥനെ കർത്താവപ്പച്ചൻ എന്നും യേശു അപ്പച്ചൻ എന്നുമാണ് വിളിക്കുക.




എന്നാൽ നസ്രേത്തിലെ കൊച്ചു വീട്ടിൽ ജോസഫച്ചനോടൊപ്പം പണിശാലയിൽ ആശാരിപ്പണി ചെയ്ത് സഹായിക്കുന്ന - സന്തോഷത്തോടെ ജോലിചെയ്യുന്ന ബാലനായ യേശുവിനെ ഓർക്കാറുണ്ടോ?

വിശുദ്ധ ബൈബിളിൽ ബാലനായ യേശുവിനെക്കുറിച്ച് ഒരേ ഒരു പ്രാവശ്യമേ പരാമർശിച്ചിട്ടുള്ളൂ. (വി. ലൂക്കോസ് 2: 41-52) 12-ാം വയസ്സിൽ പെസഹാപ്പെരുന്നാളിൽ പങ്കുചേരാൻ നസ്രേത്തിൽനിന്നും യെരുശലേമിലേക്ക് മാതാപിതാക്കന്മാരോടും മറ്റ് ജനങ്ങളോടും കൂടെ നടന്നുവരുന്ന ബാലനായ യേശു!

നസ്രേത്തിൽനിന്ന് യെരുശലേമിലേക്ക് 150 കി. മീറ്റർ ദൂരമുണ്ട്. വഴിയാത്രയിൽ യേശുവിന്റെ മനസ്സിലൂടെ എന്തെല്ലാം ചിന്തകളായിരിക്കാം കടന്നുപൊയ്ക്കൊണ്ടിരിക്കുന്നത് - തിരുവെഴുത്തുകൾ ഓരോന്നായി മനസ്സിൽ കടന്നുവന്നുകൊണ്ടിരുന്നത്. യെരുശലേമിൽചെന്ന് അവയെക്കുറിച്ച് ശാസ്ത്രിമാരോടും മറ്റും ചോദിക്കുകയും പറയുകയും ചെയ്യണമെന്ന് ആലോചിച്ചിരിക്കാം. തന്റെ പിതാവിന്റെ ഭവനത്തിലേക്കാണ് പോകുന്നത് എന്നോർത്തുകൊണ്ട് നിറഞ്ഞ സന്തോഷത്തോടെ ശാന്തമായ ഒരു മനസ്സിൽ ദൈവവുമായി സംസർഗ്ഗം ചെയ്തുകൊണ്ടാവും നടന്നുകൊണ്ടിരുന്നത്.

പരുമലയിലേക്കും മറ്റുമുള്ള പദയാത്രയിൽ നിങ്ങൾ പോയിട്ടുണ്ടോ? അപ്പോൾ തിരുവെഴുത്തുകൾ ധ്യാനിച്ചുകൊണ്ട് പിതാവാം ദൈവത്തോട് സംസർഗ്ഗം ചെയ്തു കൊണ്ട് നസ്രേത്തിൽനിന്ന് യെരുശലേമിലേക്കു നടന്നുവരുന്ന ബാലനായ യേശുവിനെ ഓർക്കുക.

കുഞ്ഞുങ്ങൾ ബാലനായ യേശുവിനെ മാതൃകയാക്കി ജീവിക്കണം എന്നാണ് ദൈവം ആഗ്രഹിക്കുന്നത്. അങ്ങ നെ ജീവിക്കുമ്പോൾ വളർന്നു വരുന്തോറും നിങ്ങൾ യേശുവിനേപ്പോലെയാകും. നിങ്ങൾ യേശു ആണോ എന്ന് കുട്ടികൾ വിചാരിക്കും. അതിന് ഉദാഹരണമായി ഒരു പാവപ്പെട്ട ബാലന്റെയും, യേശുവിനെപ്പോലെ ജീവിച്ച ഒരു യുവാവിന്റെയും കൊച്ചുകഥകൾ ആന്റി പറയാം.

ഒന്നാമത്, പാവപ്പെട്ട ബാലന്റെ കഥ. നിങ്ങളിൽ ചിലർ ഈ കഥ കേട്ടിട്ടുണ്ടായിരിക്കും. എന്നാൽ എല്ലാവരും കേട്ടിട്ടുണ്ടാവില്ല.

നമുക്ക് ആ കുട്ടിയെ 'ഉണ്ണി' എന്നു വിളിക്കാം. ആപ്പിൾ വിൽക്കുകയായിരുന്നു ഉണ്ണിയുടെ ജോലി. ഒരിക്കൽ തലയിൽ ഒരു കുട്ടനിറയെ ആപ്പിളുമായി റെയിൽവേ സ്റ്റേഷനിൽ നിൽക്കുകയായിരുന്നു ഉണ്ണി. ട്രെയിൻ വന്നു നിന്നപ്പോൾ 'കാപ്പി....കാപ്പി....ചായ..... ചായ" എന്നു പറഞ്ഞുകൊണ്ട് ഓടി നടക്കുന്നവരെപ്പോലെ "ആപ്പിൾ.... ആപ്പിൾ" എന്ന് ഉറക്കെ പറഞ്ഞുകൊണ്ട് ഉണ്ണി ഓരോ കമ്പാർട്ടുമെന്റിനേയും ലക്ഷ്യമാക്കി ഓടിത്തുടങ്ങി. അക്കൂട്ടത്തിൽ ട്രെയിനിൽ കയറാൻ ബദ്ധപ്പെടുന്ന ഒരാൾ ഉണ്ണിയെ തള്ളിമാറ്റി ട്രെയിനകത്തേക്കു കയറി. പാവം ഉണ്ണി! അവൻ താഴെ വീണു. അവന്റെ ആപ്പിളെല്ലാം തെറിച്ചുപോയി. സങ്കടം സഹിക്ക വയ്യാതെ അവൻ പൊട്ടിക്കരഞ്ഞു.

അപ്പോൾ എന്തു സംഭവിച്ചു എന്നോ!

നീണ്ട കുപ്പായമിട്ട് മീശ വളർത്തിയ ഒരാൾ വന്ന് ഉണ്ണിയെ പിടിച്ചെഴുന്നേൽപ്പിച്ചു. താഴെ വീണ ആപ്പിളുകൾ എല്ലാം പെറുക്കി കൊട്ടയിൽ വെച്ചുകൊടുത്തു. അവന്റെ തോളിൽ തലോടി. സന്തോഷവാനായ ഉണ്ണി ആശ്വാസത്തോടും അത്ഭുതത്തോടും കൂടെ ചോദിച്ചു.

"നിങ്ങളാണോ യേശുക്രിസ്തു?" എന്ന് കേട്ടോ കഥ?

ഇനി യേശുവിനെപ്പോലെ ആയിത്തീർന്ന യുവാവിന്റെ കഥ പറയാം. അയാൾ ക്രിസ്ത്യാനി ആയിരുന്നില്ല - എന്നു തന്നെയല്ല, വി. പൗലോസ് ശ്ലീഹാ ആയിത്തീർന്ന ശൗലിനെപ്പോലെ ക്രിസ്തുവിന് എതിരായി പ്രവർത്തിക്കുകയും ക്രിസ്ത്യാനികളെ ഉപദ്രവിക്കുകയും ചെയ്യുമായിരുന്ന ഒരാൾ ആയിരുന്നു.

ഒരിക്കൽ അയാൾ ഒരു ബൈബിൾ വലിച്ചുകീറി കത്തിച്ചുകളഞ്ഞു. അതിനുശേഷം അസ്വസ്ഥനായിത്തീർന്ന അയാൾ ഒരു ദർശനത്തിൽ യേശുക്രിസ്തുവിന്റെ മുഖം വ്യക്തമായി കാണുകയും യേശുകർത്താവിന്റെ ശബ്ദം കേൾക്കുകയും ചെയ്തു. അയാൾ ആ നിമിഷം തന്നെ ക്രിസ്ത്യാനി ആയതായി മാതാപിതാക്കളുടെ മുമ്പിൽ ഘോഷിച്ചു. അവർ അയാളെ സ്വന്തം വീട്ടിൽനിന്നും അടിച്ചു പുറത്താക്കി.

വാസ്തവത്തിൽ അയാളുടെ എല്ലാ ഭാവങ്ങളും മാറി. സത്യം പറഞ്ഞാൽ അയാളുടെ രൂപവും ഭാവവും വേഷവും എല്ലാംതന്നെ യേശുവിന്റെപോലെ തന്നെ ആയി. അയാൾ ക്രിസ്തുവിനെപ്പോലെ തന്നെ ആയിത്തീർന്നു.

യേശുക്രിസ്തുവിനെപ്പോലെ നന്മ ചെയ്തും സുവിശേഷം അറിയിച്ചും നടന്ന ആ മനുഷ്യൻ ഒരിക്കൽ കന്യാസ്ത്രീകൾ നടത്തുന്ന ഒരു സ്കൂളിലേക്ക് നടന്നുചെന്നു. ദൂരവെ

അദ്ദേഹത്തെ കണ്ട ഒരു വിദ്യാർത്ഥി ഒറ്റ ഓട്ടത്തിന് ഓടിച്ചെന്ന് ഹെഡ്മിസ്ട്രസിനോട് പറഞ്ഞു. "ടീച്ചർ - ടീച്ചർ!" അതാ യേശുക്രിസ്തു ഇങ്ങോട്ട് നടന്നുവരുന്നു!"

നിങ്ങൾക്ക് അറിയാമോ ആ യുവാവിന്റെ പേര്? സാധു സുന്ദർസിംഗ്! സാധു സുന്ദർസിംഗിന്റെ ജീവചരിത്രം നിങ്ങൾ വാങ്ങി വായിക്കണം.

ടി.വി, റേഡിയോ മുതലായ മാദ്ധ്യമങ്ങൾ സർവ്വസാധാരണമായിത്തീർന്നിരിക്കുന്ന ഈ കാലത്ത് കുട്ടികളായ നിങ്ങൾ ഇതുപോലുള്ള നല്ല നല്ല പുസ്തകങ്ങൾ വാങ്ങി വായിച്ച് ചെറുപ്പത്തിലെ വായനാശീലം കൂടെ വളർത്തി എടുക്കണം. എങ്കിൽ മാത്രമേ ലോകത്തിൽ ദൈവത്തിനും മനുഷ്യർക്കും കൊള്ളാവുന്ന വലിയവരാകാൻ കഴിയൂ.

കുഞ്ഞുങ്ങളും ബാലികാ ബാല ന്മാരും ബാലനായ യേശുവിനെ മാതൃകയാക്കിക്കൊണ്ട് യേശുവിനെപ്പോലെ വളർന്നുവരണം. ബാലനായ യേശുവിനെപ്പോലെ മാതാപിതാക്കൾക്ക് കീഴടങ്ങി ഇരിക്കണം. (വി. ലൂ. 2:50)

പൈതലും ബാലനുമായ യേശു എങ്ങനെയാണ് വളർന്നു വന്നതെന്ന് സൂചിപ്പിക്കുന്ന താഴെ പറയുന്ന രണ്ടു വാക്യങ്ങൾ കാണാതെ പഠിക്കുക.

1. "പൈതൽ വളർന്നു. ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടു. ദൈവകൃപയും അവൻമേൽ ഉണ്ടായിരുന്നു". (വി. ലൂക്കോ. 2:40)

2. "യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടേയും കൃപയിലും മുതിർന്നു വന്നു. (ലൂക്കോ. 2:52)

ഒന്നുകൂടി പറയട്ടെ. ആപ്പിൾ വിൽക്കുന്ന ഉണ്ണിയെ സഹായിച്ച ആ നീണ്ട കുപ്പായക്കാരനെപ്പോലെയും, യേശുവിനെപ്പോലെ ആയിത്തീർന്ന സാധു സുന്ദർസിംഗിനെപ്പോലെയും ആയിത്തീരുമ്പോൾ നാമും യേശുക്രിസ്തു ആണെന്ന് കുട്ടികൾ പറയും.

നമുക്ക് യേശുനാഥനെ സ്തുതിക്കാം. നന്ദി പറയാം. യേശുനാഥനു സ്തുതി! യേശുനാഥനു നന്ദി!

ഈസ്റ്ററിന്റെ നല്ല ആശംസകളോടെ,

- ബൈബിൾ ആന്റി



# ആധിപത്യത്തിന്റെ സ്മരണയ്ക്കു ആഘോഷങ്ങളോ?

വിനോദ് ജോർജ്, ആറാട്ടുപുഴ,
വൈദികസെമിനാരി.

വാസ്ഗോഡഗാമയുടെ കാപ്പാട് സന്ദർശനത്തിന്റെ 500-ാം വാർഷികം 1998 മെയ് 27-നു ആഘോഷിക്കുകയാണ്. 500 ലധികം പായ്ക്കപ്പലുകളുമായി 3500-ലേറെ വിദേശ വിനോദസഞ്ചാരികൾ കേരളം സന്ദർശിക്കും. അതിൽ പലരും കാപ്പാടാണ് കപ്പലിറങ്ങുക. ഗാമ ഉപയോഗിച്ച പായ്ക്കപ്പലിന്റെ മാതൃകയിൽ നിർമ്മിച്ച പായ്ക്കപ്പലുകളിൽ ഗാമ വന്ന സമുദ്രമാർഗ്ഗത്തിലൂടെ കാപ്പാട് എത്തുന്ന ഇവർ ഗാമയുടെയും അദ്ദേഹത്തിന്റെ നാവികരുടേയും വേഷമാണ് ധരിക്കുക. ഗാമയെ കോഴിക്കോട്ട് കോവിലകത്ത് എതിരേറ്റ സാമൂതിരി രാജാവിന്റെ വേഷമണിഞ്ഞ അഭിനവ രാജാവും സേനാംഗങ്ങളും കടപ്പുറത്തു നിരന്നുനിന്നു 'ഗാമ'യേയും കൂട്ടരേയും സ്വീകരിക്കും. ഇതൊക്കെ കാണാൻ പാവം കുറെ കാപ്പാട്ടുകാരെ പഴയ വേഷവിധാനത്തിൽ കാഴ്ചക്കാരായി അണിനിരത്തുകയും ചെയ്യുമത്രെ. സംസ്ഥാന ടൂറിസം അധികൃതർ തിരുവനന്തപുരത്ത് ഒരു വർഷംമുമ്പ് പ്രഖ്യാപിച്ചതാണിത്.

സാധാരണ ഒരു സംഭവത്തിന്റെ അനുസ്മരണം വലിയ ആഘോഷങ്ങളോടെ ആചരിക്കുന്നത് ആ സംഭവത്തിന് ജനസമൂഹത്തിൽ എന്തെങ്കിലും നന്മ വിതറാൻ കഴിഞ്ഞ പശ്ചാത്തലത്തിലായിരിക്കും. എന്നാൽ ജനസമൂഹത്തിനു മുഴുവൻ തിന്മയുടെ ഫലങ്ങളെ പുറപ്പെടുവിച്ച ഒരു സംഭവത്തെ വലിയ ആഘോഷങ്ങളോടും ആർഭാടങ്ങളോടും ആചരിക്കുന്നത് ചരിത്രത്തിനും പാരമ്പര്യത്തിനും നിരക്കുന്നതല്ല. അതാണ് വാസ് ഗോഡഗാമയുടെ ഭാരത സന്ദർശനത്തിന്റെ 500-ാം വാർഷികം ആഘോഷിക്കുവാൻ തയ്യാറെടുക്കുമ്പോൾ നാം ചെയ്യുന്നത്.

മലങ്കര നസ്രാണികളുടെ ജീവിതത്തിൽ അനേകം മുറിപ്പാടുകൾ സൃഷ്ടിച്ച ഈ സംഭവത്തിന് ആഘോഷത്തോടെയുള്ള അനുസ്മരണമോ? കേരളത്തിലെ ക്രിസ്തീയ സമൂഹത്തിനു അടിമത്തത്തിന്റെയും ദുരനുഭവങ്ങളുടെയും കറുത്ത അദ്ധ്യായങ്ങളായി ചരിത്രരേഖയിൽ രേഖപ്പെടുത്തേണ്ടിവന്ന സംഭവങ്ങളുടെ ആരംഭത്തിന് സന്തോഷപ്രകടനങ്ങളോടെയുള്ള അനുസ്മരണമോ? സഭാ ചരിത്രത്തിന്റെ വിരിമാറിൽ നൂറ്റാണ്ടുകളോളം ദുരന്തങ്ങളുടെ ഒരു വേലിയേറ്റം തന്നെ സൃഷ്ടിച്ച ആ സംഭവത്തെ ദുഃഖത്തോടെ മാത്രമേ സ്മരിക്കുവാൻ സാധിക്കുകയുള്ളൂ.

സമൂഹത്തിന്റെ വിവിധ തലങ്ങളിൽനിന്നും ഇതിന്റെ പ്രതിഷേധസ്വരം ഉയർന്നു തുടങ്ങിയിരിക്കുന്നു. മലങ്കര സഭാ മക്കളുടെ ഇതിനോടുള്ള പ്രതികരണം എങ്ങനെ?

## വേദനയുടെ ചരിത്രം

ആനുകാലികം

പാശ്ചാത്യ ക്രൈസ്തവ ജനതയായ പോർട്ടുഗീസുകാരുടെ കേരളത്തിലെ ആധിപത്യത്തിന്റെയും ദുഷ്പ്രഭുത്വത്തിന്റെയും ചരിത്രമാണിത്. പതിനഞ്ചു നൂറ്റാണ്ടുകാലം മതസ്വാതന്ത്ര്യം അനുഭവിച്ചു പോന്നിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികളെ ആകമാനം മാർപാപ്പായുടെ അധികാരത്തിൻകീഴിൽ റോമൻ കത്തോലിക്കാ സഭയിലേക്കു നയവും വഞ്ചനയും ബലവും പ്രയോഗിച്ച് നിഷ്ഠൂരമായി പീഡിപ്പിച്ച് പരിവർത്തനം ചെയ്തതിന്റെ യാതനാ ചരിത്രമാണിത്. സാധുക്കളും ശ്രേഷ്ഠവർഗ്ഗവുമായ നസ്രാണികളുടെ രാഷ്ട്രീയാവകാശങ്ങളേയും സാമുദായിക ശക്തിയേയും ഏകയോഗക്ഷേമത്തേയും തളർത്തി ഉന്മൂലനം ചെയ്തതിന്റെ കരാളദീർഘചരിത്രമാണിത്. ഐശ്വര്യവും അഭിവൃദ്ധിയും എല്ലാറ്റിലും അനുഭവിച്ചുകൊണ്ടിരുന്ന സൗമ്യരും സമാധാനപ്രിയരുമായ നസ്രാണികൾക്ക് വേദനയോടെ കഴിയേണ്ടിവന്ന ദിനങ്ങളുടെ ക്രൂരമായ ചരിത്രമാണിത്.

ഒരു പോർട്ടുഗീസ് ചരിത്രകാരനായ മാനുവൽ ഡി. ഫാറിയ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. "ഈ രാജ്യം കണ്ടുപിടിക്കാൻ ദൈവം അവരെ (പോർട്ടുഗീസുകാരെ) അനുവദിച്ചത് അവന്റെ നാമം ഘോഷിക്കപ്പെടുന്നതിനും സത്യദൈവത്തെ ആരാധിക്കുന്നതിനുമായിരിക്കെ തങ്ങളുടെ മതത്തിന് എന്തെങ്കിലും ബഹുമാനം കൊടുക്കേണ്ടതിനു പകരം ഈ സഞ്ചാരികൾ (പറങ്കികൾ) അവരുടെ സ്വന്തം ഭണ്ഡാരങ്ങൾ നിറയ്ക്കാൻവേണ്ടി മിക്കവാറും തന്നെ ദൈവദൂഷണപരമായ പരദ്രവ്യാഹരണകൃത്യത്തിലും അനീതിപരമായ മറ്റു അനേക കൃത്യങ്ങളിലും ഏർപ്പെട്ടിരുന്നു. അവർ ആർജ്ജിച്ച ധനം അധികഭാഗവും അവരുടെ നിഷ്ഠൂരമായ പീഢകൾ, കവർച്ച, പലതരത്തിലുള്ള ഔദ്ധത്യകൃത്യങ്ങൾ എന്നിവയിൽക്കൂടി ലഭ്യമായതാണ്". പോർട്ടുഗീസ് അധിനിവേശനാളുകളെ മനസ്സിലാക്കിത്തരുന്ന ഏതാനും വരികളാണിവ.

## ഗാമയുടെ സന്ദർശനം

വാസ്ഗോഡഗാമ 1498-ൽ ആദ്യമായി മലബാർ തീരത്തു വന്നപ്പോൾ ഗാമയ്ക്കു പ്രഥമമായി വാണിജ്യപരമായ അഥവാ കേരളവുമായി നടത്തേണ്ട കുരുമുളക് തുടങ്ങിയ അസുലഭ വനവിഭവങ്ങളുടെ കച്ചവടത്തിന്റെ സാധ്യതയെപ്പറ്റിയാണു ചിന്തയുണ്ടായിരുന്നത്.

1502-ൽ ഗാമ രണ്ടാം പ്രാവശ്യം കൊച്ചിയിൽ വന്നു. കൊടുങ്ങല്ലൂരിനു സമീപസ്ഥലങ്ങളിലുള്ള നസ്രാണികളുടെ ഒരു പ്രതിനിധിസംഘം ഗാമയെ കപ്പലിൽ ചെന്നുകണ്ട് തങ്ങളുടെ മുഹമ്മദീയരിൽ നിന്നും കാവ്യരിൽനിന്നും ഉപദ്രവകാരികളായ ഇടത്തരം നാടുവാഴികളായ പ്രഭുക്കന്മാരിൽനിന്നും രക്ഷിക്കണമെന്നും അല്ലാഞ്ഞാൽ തോമ്മാ ശ്ലീഹായുടെ സഭയിൽ ശേഷിച്ചിട്ടുള്ളവർ നശിച്ചുപോകാനാണു സാദ്ധ്യതയുള്ളതെന്നും ഗാമയോടു പറഞ്ഞ് അദ്ദേഹത്തെ പോർത്തുഗൽ രാജാവിന്റെ പ്രതിനിധിയെന്ന നിലയിൽ ഉദയംപേരൂർ രാജാവിന്റെ ചെങ്കോലും രാജ്യപത്രികയും ഏല്പിച്ചത്. ഗാമ ആ നസ്രാണികളെ സസന്തോഷം സ്വീകരിച്ച് വേണ്ട സഹായങ്ങളും സംരക്ഷണവും വാഗ്ദാനം ചെയ്തു.

## അടിമത്തത്തിന്റെ ശ്രമങ്ങൾ

ഗാമയുടെ പിൻമുറക്കാരായ പോർച്ചുഗീസ് ഭരണാധികാരികൾ ക്രൂരതയുടെ പര്യായമായിരുന്നു. സുറിയാനിക്കാരെ റോമാസഭയുടെ കീഴിൽ കൊണ്ടുവരുവാനുള്ള കുടിലിതശ്രമങ്ങൾ അവർ ആരംഭിച്ചു. എന്നാൽ മാർ ത്തോമ്മാ ക്രിസ്ത്യാനികൾ തങ്ങളുടെ പാരമ്പര്യങ്ങളെയും വിശ്വാസാചാരങ്ങളെയും തള്ളിക്കളഞ്ഞ് വ്യത്യസ്ത വിശ്വാസാചാരങ്ങളെ കൈക്കൊണ്ടിരുന്ന റോമൻ കത്തോലിക്കരായ പറങ്കികളോട് ഇണങ്ങിച്ചേരുവാൻ ലേശവും മനസ്സൊരുക്കമില്ലായിരുന്നു.

പ്രഥമ സംഘടിതശ്രമത്തിന്റെ ഭാഗമായിട്ടാണ് കൊടുങ്ങല്ലൂരിൽ ഒരു വൈദീക സെമിനാരി സ്ഥാപിച്ചത്. അതിനുശേഷം ഏകദേശം ഒന്നര ശതാബ്ദക്കാലം ഈ സഭയുടെ സ്വകീയതയേയും തനിമയേയും സ്വാതന്ത്ര്യത്തേയും തദ്ദേശീകരണ സ്വഭാവത്തേയും വിശ്വാസാചാരങ്ങളേയും നിർമ്മൂലനം ചെയ്യുവാൻ അവർ യത്നിച്ച വഴികൾ നികൃഷ്ടമായിരുന്നു. അവരുടെ ചിന്തയിൽ ലത്തീൻ സാംസ്ക്കാരിക പശ്ചാത്തലത്തിൽ രൂപമെടുത്ത സഭാപാരമ്പര്യങ്ങളും ആചാരാനുഷ്ഠാനങ്ങളും മാത്രമേ സ്വീകാര്യമായിട്ടുണ്ടായിരുന്നുള്ളൂ. അതുപോലെ സാർവ്വത്രിക സഭ റോമൻ പാപ്പായുടെ ആധിപത്യത്തിൻ കീഴിലിരിക്കണമെന്നുള്ള നിലപാടും അവർ വിശ്വാസപ്രമാണമായി കരുതിയിരുന്നു.

അതിനാൽ മറ്റുസഭകളെല്ലാം ലത്തീൻ രീതികൾ സ്വീകരിക്കണമെന്നവർ ശഠിച്ചു. മലങ്കരസഭ പേർഷ്യയിൽനിന്നു പ്രാപിച്ചിരുന്ന പൗരസ്ത്യസഭാ പാരമ്പര്യങ്ങളും പേർഷ്യൻ ആരാധനയിൽ സഭയുടെ ആരാധനാരീതികളും അവയ്ക്കുമുപരി ബാബിലോൺ പാത്രിയർക്കീസിനെ ആരാധനയിൽ ഓർക്കുന്ന പതിവും പോർട്ടുഗീസുകാർക്ക് ഒരു വിധത്തിലും വഹിക്കാവുന്നതായിരുന്നില്ല. ഈ ദുശകാരണങ്ങളാൽ മലങ്കര ക്രിസ്ത്യാനികളെക്കൊണ്ട് അവർക്കു പരിചിതമായിരുന്ന പാശ്ചാത്യരീതികൾ എങ്ങനെയും സ്വീകരിപ്പിക്കുകയായിരുന്നു പോർട്ടുഗീസ് സഭാമേധാവികളുടെ ഉറച്ചനയം.

മലങ്കരസഭ പോർട്ടുഗീസ് ആധിപത്യത്തിനു വിധേയമായി റോമൻ കത്തോലിക്കാസഭയുടെ ഭാഗമാക്കിത്തീർക്കുവാൻവേണ്ടി ഒരു നൂറ്റാണ്ടുകാലത്തോളം പോർട്ടുഗീസുകാർ ചെയ്ത യത്നത്തിനു മകുടംചാർത്തുന്ന അനുഭവമാണ് 1599-ൽ നടന്ന ഉദയംപേരൂർ സുന്നഹദോസ്.

1653-ൽ നടന്ന കൂനൻകുരിശു സത്യം പോർട്ടുഗീസുകാരുടെ ഇവിടുത്തെ പ്രവർത്തനങ്ങൾക്ക് ഏറ്റവും വലിയ തിരിച്ചടിയായിരുന്നു. ഭഗ്നാശരായ ജനക്കൂട്ടം അന്നു മട്ടാഞ്ചേരിയിലെ പള്ളിയങ്കണത്തു കൂടി, അവിടെ നിന്നിരുന്ന സ്വൽപം ചരിഞ്ഞ കുരിശിന്മേൽ കയറുകൾ ദീർഘമായി കെട്ടി ഓരോരുത്തരും അതിൽ പിടിച്ചുകൊണ്ടു ശപഥവാചകം ഉരുവിട്ടു. (ഇതുസംബന്ധിച്ച് പല പാരമ്പര്യങ്ങൾ നിലവിലുണ്ട്) ഈ സംഭവം പോർട്ടുഗീസുകാരുടെ മലങ്കരയിലെ അടിവേരുകൾ ഇളക്കി എന്നതിനു സംശയമില്ല. റോമാ സഭയോടുള്ള വിധേയത്വം ഉപേക്ഷിച്ചു. മേലിൽ റോമായുടെ അധികാരത്തിനു കീഴ്പ്പെടുകയില്ലെന്നു പ്രഖ്യാപിച്ചു.



### ആഘോഷങ്ങളോ?

നിഷ്ഠൂരന്മാരും തീവ്രറോമാ മതാന്ധന്മാരുമായ പോർട്ടുഗീസുകാരുടെ കരാളഹസ്തങ്ങളാൽ ഞെങ്ങിഞെരുങ്ങിയ ഒരു ജനതയായി മലങ്കരസഭാ മക്കൾ മാറിയത് വാസ്ഗോഡഗാമയുടെ ആഗമനത്തിന്റെ തുടർച്ചയാണ് എന്ന് വിശദീകരിക്കുമ്പോൾ, ഗാമയുടെ അധിനിവേശത്തിന്റെ 500-ാം വാർഷികം ആഘോഷമാകണോ? അതോ കരിങ്കൊടികളാൽ തോരണം ചാർത്തിയ പ്രതിഷേധമാകണോ? ✳

# അനുഭവ സ്പർശിയായ തോമാശ്ലീഹാ

കുഞ്ഞുമോൻ വാരിക്കാട്

പ്രഭാഷണവേദി

ആധുനിക ചിന്തകരുടെ ഒരു മുന്നോടിയായിരുന്നു പ. തോമാശ്ലീഹാ. ക്രിസ്തീയവിശ്വാസത്തിന്റെ ആചാര്യനായിത്തീർന്ന മാർതോമാശ്ലീഹായുടെ ഗുണങ്ങളിലൊന്ന് ചോദ്യംചെയ്തു മനസ്സിലാക്കി സ്വീകരിക്കുക എന്നതായിരുന്നു.

ഭാരതത്തിൽ സുവിശേഷദീപം കൊളുത്തിയ പ. തോ മാശ്ലീഹായുടെ ഓർമ്മ ആചരിക്കുകയും ആ പരിശുദ്ധന്റെ മക്കളെന്ന് നാം അഭിമാനിക്കുകയും ചെയ്യുന്നു. കരയും കടലും കടന്ന് അപരിചിതമായ ഈ ഭാരതത്തിൽ വന്ന് സുവിശേഷം പ്രചരിപ്പിക്കുകയും യേശുക്രിസ്തുവിനുവേണ്ടി ജീവൻ ബലികഴിക്കുവാനുള്ള സന്നദ്ധതയും ധീരമായ വിശ്വാസവും കാട്ടി മരിക്കുകയും ചെയ്തുവെങ്കിലും ആ ദീപം അണഞ്ഞുപോകാതെ അടുത്ത തലമുറയെ ഏല്പിച്ചിട്ട് താൻ ഗുരുസന്നിധിയിലേക്ക് പോകുകയായിരുന്നു. തോമസ് അപ്പോസ്തോലനെക്കുറിച്ച് വി. വേദപുസ്തകത്തിൽ അധികം പരാമർശിച്ചിട്ടില്ലെങ്കിലും രേഖപ്പെടുത്തിയിട്ടുള്ള ചുരുങ്ങിയ വാക്കുകൾ തോമാശ്ലീഹായുടെ വ്യക്തിപ്രഭാവം പ്രകടമാക്കുന്നവയാണ്. 'ലാസർ നിദ്രകൊള്ളുന്നു; എങ്കിലും ഞാൻ അവനെ ഉണർത്തുവാൻ പോകുന്നു എന്നു കർത്താവ് പറഞ്ഞപ്പോൾ അപകടമാണെന്നറിഞ്ഞുകൊണ്ടു ശിഷ്യന്മാർ പിന്തിരിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും അവനോടുകൂടെ മരിക്കേണ്ടതിനു നാമും പോക (യോഹ. 11:11-16) എന്നാണ് പ. തോമാശ്ലീഹാ പറഞ്ഞത്. ഹൃദയത്തിന്റെ അടിത്തട്ടിൽനിന്ന് അതു പ്രതിഫലിപ്പിക്കുവാൻ വി. പത്രോസിനു കഴിഞ്ഞില്ല. അവിടുത്തെ പ്രിയപ്പെട്ട ശിഷ്യനെന്നറിയപ്പെടുന്ന വി. യോഹന്നാനു കഴിഞ്ഞില്ല. മരിച്ച ലാസറിനെ ഉയിർപ്പിച്ചുകൊണ്ട് താൻ മരണത്തിന്റെ അധിപനാണെന്നു തെളിയിക്കുന്നതിനുവേണ്ടിയാണ് കർത്താവ് ബഥന്യയിലേക്കു പോകുന്നത്. ഇതോടുകൂടി തോമാശ്ലീഹായ്ക്കു തന്റെ ഗുരുവിലുള്ള വിശ്വാസം സജീവമായി.

അല്പംകൂടി ആഴത്തിലേക്കു ഇറങ്ങി പരിശോധിക്കുമ്പോൾ തന്റെ ഗുരുവിനുവേണ്ടി എല്ലാം ത്യജിക്കുന്ന ഒരു ഉത്തമശിഷ്യനെയാണ് കാണുന്നത്. ആത്മാർത്ഥമായ ഭക്തിയും സ്നേഹവും തന്റെ ഗുരുവിനോട് ഇല്ലായിരുന്നു വെങ്കിൽ ജീവൻ പണയംവച്ചും അവിടുത്തോടുകൂടി യഹൂദ്യായിലേക്കു പോകുവാൻ ഭീരുക്കളായ മറ്റു ശിഷ്യന്മാരേക്കൂടി അദ്ദേഹം പ്രേരിപ്പിക്കുമായിരുന്നില്ല. തന്റെ അജ്ഞതയെ ഏറ്റുപറയുന്ന വിനീതനായ തോമസ് അപ്പോസ്തോലനെയാണ് കാണുന്നത്. കർത്താവു പറയുന്നതു ഗ്രഹിക്കാനാവാതെ ശിഷ്യന്മാർ അന്യോന്യം സംശയദൂരീകരണത്തിനു ശ്രമിക്കുന്ന അവസരങ്ങൾ സുവിശേഷങ്ങളിൽ ധാരാളം ഉണ്ട്. "ഞാൻ പോകുന്ന ഇടത്തേക്കു നിനക്കു ഇപ്പോൾ എന്നെ അനുഗമിപ്പാൻ കഴികയില്ല. പിന്നത്തേതിൽ നീ എന്നെ അനുഗമിക്കും." (യോഹ. 13:36) എന്നു അരുളിച്ചെയ്തപ്പോൾ പത്രോസ് ശ്ലീഹാ സംശയം ചോദിച്ചുവെങ്കിലും കർത്താവിന്റെ മറുപടി അവർക്ക് തൃപ്തിയായില്ല. വീണ്ടും ആ ചോദ്യം ആവർത്തിക്കുവാൻ വി. പത്രോസ് ഒരുമ്പെട്ടില്ല. എന്നാൽ ഒരു ഭയവും കൂടാതെ തോമാശ്ലീഹാ തന്റെ അജ്ഞത ഗുരുവിന്റെ മുമ്പിൽ തുറന്നു സമ്മതിക്കുകയാണ്. അദ്ദേഹത്തിന്റെ നിഷ്കളങ്കതയും ആത്മാർത്ഥതയും കർത്താവിനെ സ്വാധീനിച്ചിട്ടുണ്ടാകണം. 'തോമസ് അവനോട്' കർത്താവേ, നീ എവിടെ പോകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല. പിന്നെ വഴി എങ്ങനെ അറിയും എന്നു പറഞ്ഞു. "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു." (യോഹ. 14: 5-6) യേശുക്രിസ്തുവാണ് നാം സ്വീകരിക്കേണ്ട ഏകസത്യമെന്ന പരമാർത്ഥം വെളിപ്പെടുത്തുവാൻ തക്കവണ്ണം തോമസ് അപ്പോസ്തോലന്റെ വിശ്വാസക്കുറവും അറിവില്ലായ്മയും സഹായിച്ചു. യോഹന്നാൻ ശ്ലീഹാ പറയുന്നതുപോലെ 'ആദിമുതലുള്ളതും ഞങ്ങൾ കേട്ടതും സ്വന്തം കണ്ണുകൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈ തൊട്ടതും ആയ ജീവന്റെ വചനം സംബന്ധിച്ചു സാക്ഷ്യം വഹിക്കുവാൻ പ. തോമാശ്ലീഹായെ പ്രാപ്തനാക്കി.

അതുപോലെ തന്നെ 'ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കുകയില്ല' എന്നു ഖണ്ഡിതമായി പറഞ്ഞ വ്യക്തിയാണ് തോമസ് അപ്പോസ്തോലൻ. ആത്മാർത്ഥമായ അന്വേഷണത്തിന്റെയും ആഗ്രഹത്തിന്റേയും ചിന്തയിൽ നിന്നുയർന്ന വാക്കുകളായിരുന്നു; അതായത് ഉയിർത്തെണീറ്റവനായ കർത്താവിനെ കണ്ടു കെട്ടിപ്പുണരുവാനുള്ള തീവ്രമായ ആഗ്രഹത്തിൽനിന്നും പുറപ്പെട്ടവയാണ്. ആ ആഗ്രഹത്തെ കർത്താവ് അംഗീകരിച്ചു നിറവേറ്റി. ഒരു വെല്ലുവിളിയായി ഇതിനെ കരുതാം. കർത്താവിന്റെ ജീവിതത്തിലും മരണത്തിലും കർത്താവിനെ പലരും വെല്ലുവിളിച്ചിട്ടുണ്ട്. 'ആദ്യത്തെ വെല്ലുവിളി സാത്താന്റേതായിരുന്നു. ദേവാലയത്തിന്റെ അഗ്രത്തിന്മേൽ നിറുത്തി 'ദൈവപുത്രനെങ്കിൽ താഴോട്ടു ചാടുക. മറ്റൊന്ന് 'ദൈവപുത്രനെങ്കിൽ ക്രൂശിൽനിന്നും ഇറങ്ങി വരൂ.' ഇതുപോലെ തന്നെ മഹാ പുരോഹിതന്മാരും ശാസ്ത്രിമാരും, മൂപ്പന്മാരും ഇവൻ മറ്റുള്ളവരെ രക്ഷിച്ചു. തന്നെത്താൻ രക്ഷിപ്പാൻ കഴിയുകയില്ലെന്നു പറഞ്ഞാക്ഷേപിച്ചു. ഈ വെല്ലുവിളികളെയൊന്നും കർത്താവ് സ്വീകരിച്ചില്ല. എന്നാൽ പ. തോമാശ്ലീഹായുടെ വെല്ലുവിളിയെ സ്വീകരിച്ചു. എട്ടു ദിവസം കഴിഞ്ഞു ശിഷ്യന്മാർ പിന്നെയും അകത്തു കൂടിയിരിക്കുമ്പോൾ വാതിൽ അടച്ചിരിക്കെ യേശു വന്നു നടുവിൽനിന്നുകൊണ്ട് 'നിങ്ങൾക്കു സമാധാനം' എന്നു പറഞ്ഞിട്ട് തോമാശ്ലീഹായോട്

"നിന്റെ വിരൽ ഇവിടെ കൊണ്ടുവരിക, എന്റെ കൈകളെ നോക്കുക; നിന്റെ കൈനീട്ടി എന്റെ വിലാപ്പുറത്തുവച്ചു നോക്കുക അവിശ്വാസിയാകാതെ വിശ്വാസിയായിരിക്ക" എന്നു പറഞ്ഞു. ഇവിടെ കർത്താവിന്റെ പ്രവർത്തനം പക്ഷപാതമായിരുന്നില്ല. പിന്നെയോ വെല്ലുവിളിച്ചവരുടെ മനോഭാവത്തിലുള്ള വ്യത്യാസമായിരുന്നു. കർത്താവിന്റെ ദിവ്യദർശനംമൂലം സകല സന്ദേഹങ്ങളും വേരോടെ മനസ്സിൽനിന്നും പിഴുതുമാറ്റി ദൃഢമായ വിശ്വാസത്തിലും ഉറപ്പായ പ്രഖ്യാപനത്തിലും എത്തിച്ചു. കർത്താവിനെ കണ്ടതായ അവസരത്തിൽ സംശയങ്ങൾ നീങ്ങിയിട്ട് 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്നുള്ള വിശ്വാസപ്രഖ്യാപനം നടത്തുന്ന തിന് സാധിച്ചു. സ്വന്തം അനുഭവത്തിൽ നിന്നുയിർകൊണ്ട വിശ്വാസ പ്രഖ്യാപനമായിരുന്നു. അതിനു തുല്യമായ മറ്റൊരു അനുഭവവുമില്ലായിരുന്നു. മനുഷ്യപുത്രനെന്നോ, യേശുക്രിസ്തുവെന്നോ മാത്രം വിളിച്ചു തൃപ്തിയടയാതെ മറ്റു ശിഷ്യന്മാരെക്കാളും ഒരു പടികൂടി കടന്ന് കർത്താവുമായി ഒരു പുതിയ ബന്ധം സ്ഥാപിക്കുകയാണ് ചെയ്തത്. കർത്താവിന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചറിഞ്ഞ ഒരു ശിഷ്യനെയാണ് ഇവിടെ കാണുന്നത്. യേശുക്രിസ്തുവിൽ എല്ലാം അർപ്പിക്കുന്ന ഒരു ഉത്തമ ശിഷ്യൻ. എല്ലാറ്റിനും അവിശ്വാസവും സംശയവും പ്രകടിപ്പിച്ച ആ ശിഷ്യൻ ഒടുവിൽ ഏറ്റവും ഉൽക്കൃഷ്ടമായ വിശ്വാസ പ്രഖ്യാപനം നടത്തി ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനമെന്തെന്ന് കൂടി വ്യക്തമാക്കി.

വിശ്വാസത്തിൽ പ. തോമാശ്ലീഹായെപ്പോലെ നാം മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. വിശ്വാസത്തെ മുറുകെ പിടിക്കേണ്ട സന്ദർഭങ്ങൾ നമ്മുടെ ജീവിതത്തിലും ധാരാളം ഉണ്ടായേക്കാം. എന്നാൽ നമ്മോടു വാഗ്ദാനം ചെയ്തവൻ വിശ്വസ്തനായിരിക്കുമെന്നുള്ള പ്രതീക്ഷയോടെ നാം മുന്നോട്ടു പോകണമെങ്കിൽ കാണപ്പെടാത്തവയിൽ വിശ്വസിക്കുവാൻ കഴിയണം. തോമാശ്ലീഹായുടെ വെല്ലുവിളി കർത്താവു സ്വീകരിക്കുവാൻ കാരണം അത് സ്നേഹം നിറഞ്ഞ ഹൃദയത്തിൽനിന്നും കർത്താവിനോടുള്ള വിശ്വാസത്തിൽ സ്വന്തം ജീവൻപോലും ബലികഴിക്കുവാൻ തയ്യാറുള്ള ഒരു വിശുദ്ധാത്മാവിൽ നിന്നുള്ളവരായതു കൊണ്ടാണ്. തലകുലുക്കി കടന്നുപോയ വഴിപോക്കരുടേയോ, ഇടതുവശത്തു തൂക്കപ്പെട്ട കള്ളന്റേയോ, കുരിശിൻചുവട്ടിൽ നിന്നിരുന്ന യഹൂദപ്രമാണികളുടേയോ മനോഭാവമല്ലായിരുന്നു തോമസ് അപ്പോസ്തോലനുണ്ടായിരുന്നത്. അതുകൊണ്ട് തോമാശ്ലീഹായുടെ കുറവുകളെ കർത്താവു ക്ഷമിച്ചു.

**സ്വന്തം അനുഭവത്തിൽ നിന്നുയിർകൊണ്ട വിശ്വാസ പ്രഖ്യാപനമായിരുന്നു. അതിനു തുല്യമായ മറ്റൊരു അനുഭവവുമില്ലായിരുന്നു. മനുഷ്യപുത്രനെന്നോ, യേശുക്രിസ്തുവെന്നോ മാത്രം വിളിച്ചു തൃപ്തിയടയാതെ മറ്റു ശിഷ്യന്മാരെക്കാളും ഒരു പടികൂടി കടന്ന് കർത്താവുമായി ഒരു പുതിയ ബന്ധം സ്ഥാപിക്കുകയാണ് ചെയ്തത്. കർത്താവിന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചറിഞ്ഞ ഒരു ശിഷ്യനെയാണ് ഇവിടെ കാണുന്നത്.**

അപ്പോസ്തോലനെക്കുറിച്ചു ചിന്തിക്കുമ്പോൾ നമ്മിൽ പല ചിന്തകളും ഉണ്ടാകേണ്ടതായിട്ടുണ്ട്. സത്യത്തെ ഭയം കൂടാതെ അന്വേഷിക്കുക, കണ്ടെത്തിക്കഴിഞ്ഞാൽ അതിൽ ഉറച്ചു നില്ക്കുക. അതിന്റെ പ്രചരണത്തിനായി പരിശ്രമിക്കുക; കരയോ, കടലോ, വിദൂരതയോ, ജന്മനാടിനോടുള്ള ബന്ധങ്ങളോ അതിനു വിലങ്ങുതടിയാവരുത്.

പ. തോമാശ്ലീഹായുടെ ഓർമ്മ ആഘോഷിക്കാൻ അല്പസമയത്തേക്കെങ്കിലും ഇങ്ങനെയുള്ള ചില പ്രായോഗിക ചിന്തകളുടെ മണ്ഡലത്തിലേക്കു നമ്മെ കടത്തി വിടേണ്ടതായിട്ടുണ്ട്. രണ്ടാം ലോകമഹായുദ്ധകാലത്ത് ഹിറ്റ്ലറിനു പ്രിയങ്കരനായ ഒരു ജർമ്മൻ പടയാളി ഫ്രാൻസിലെ രണാങ്കണത്തിൽവച്ചു മാരകമായ മുറിവേറ്റ് അദ്ദേഹത്തെ ജർമ്മനിയിലേക്കു കൊണ്ടുപോകുമ്പോൾ മാർഗ്ഗമദ്ധ്യേ അയാൾ സുഹൃത്തുക്കളോട്, അധികം താമസിയാതെ ഞാൻ മരിക്കും; നിങ്ങൾ എന്നെ സംസ്ക്കരിച്ചതിനുശേഷം എന്റെ ശവകുടീരത്തിൽ 'ഞാൻ ഹിറ്റ്ലർക്കുവേണ്ടി ജീവിച്ചു; ഹിറ്റ്ലർക്കുവേണ്ടി സമരം ചെയ്തു; ഹിറ്റ്ലർക്കുവേണ്ടി മരിച്ചു' എന്നു എഴുതിവയ്ക്കണമെന്ന് ആവശ്യപ്പെട്ടു. ആ പടയാളിയെപ്പോലെ ഞാൻ കർത്താവിനുവേണ്ടി ജീവിച്ചു; അവിടുത്തേക്കുവേണ്ടി സമരം ചെയ്തു; യേശുവിനുവേണ്ടി ജീവനർപ്പിച്ചുവെന്ന് തോമസ് അപ്പോസ്തോലനും പൂർണ്ണമായി പറയുവാൻ സാധിക്കും. എന്നാൽ ഇന്ന് എവിടെയും അക്രമവും, അനീതിയും, കൊലയും, കൊള്ളിവെയ്പും, സമരങ്ങളും, ചൂഷണങ്ങളും കൊടികുത്തിവാഴുന്നു. സത്യത്തിനും നീതിക്കും യാതൊരു വിലയും സ്ഥാനവും ഇല്ലാതായിരിക്കുന്നു. രാവും പകലും ഭീകരവാഴ്ചകൾ നടമാടുന്നതാണ് കാണുവാനും കേൾക്കുവാനും സാധിക്കുന്നത്.

പ. തോമാശ്ലീഹായുടെ മാതൃക അനുസരിച്ച് ക്രിസ്തീയ ജീവിതം നയിക്കുകയെന്നതാണ് ഇതിനുള്ള ഏക പരിഹാരം. സാമ്പത്തിക, സാമൂഹ്യ, രാഷ്ട്രീയ നേട്ടങ്ങൾക്കും ഇരിപ്പിടം ഉറപ്പിക്കുന്നതിനും വേണ്ടി വിശ്വാസം പണയം വയ്ക്കാതെ ആദർശത്തിലധിഷ്ഠിതമായ ജീവിതം നയിക്കാത്ത പക്ഷം നമ്മുടെ ക്രിസ്തീയജീവിതത്തിൽ അർത്ഥമില്ല. തോമാശ്ലീഹായുടെ മക്കൾ എന്നഭിമാനിക്കുന്ന ക്രൈസ്തവർ ആ പിതാവിന്റെ ചൈതന്യം സ്വീകരിക്കുവാൻ കടപ്പെട്ടവരാണ്. നമ്മുടെ വ്യക്തിപരവും കൂട്ടായുമുള്ള പ്രവർത്തനരംഗങ്ങളിലും യേശു ക്രിസ്തുവിനുവേണ്ടി സാക്ഷ്യംവഹിക്കുവാൻ സത്യത്തിനുവേണ്ടി നിലകൊള്ളുവാൻ പരിശ്രമിക്കാം. അവിടുത്തെ മദ്ധ്യസ്ഥതവഴി യേശുക്രിസ്തുവിന്റെ വഴിയിലൂടെ ചരിക്കുവാൻ ശ്രമിക്കാം.



# വാർത്തകൾ

## മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് രണ്ടായിരമാണ്ട് വികസനപദ്ധതി

കോട്ടയം:മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് രണ്ടായിരമാണ്ടിലേക്കും ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്കും ഒരു പൊതുവികസന പദ്ധതി പ്രവർത്തനം ആരംഭിച്ചു. അതിന്റെ ആദ്യഘട്ടമായി വൈദിക സെമ്മിനാരിയിൽ ഒരു അത്യാധുനിക ലൈബ്രറി കോംപ്ലക്സ്, എക്യുമെനിക്കൽ പഠനകേന്ദ്രം, സഭയുടെ അസോസിയേഷൻ മാനേജിംഗ് കമ്മറ്റി ഹാൾ എന്നിവയ്ക്ക് മാനേജിംഗ് കമ്മറ്റി അനുമതി നൽകി. കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിലെ സഭയുടെ ചരിത്രം, സംസ്ക്കാരം, സാക്ഷ്യം എന്നിവയിലൂന്നി അടുത്ത നൂറ്റാണ്ടിലേയ്ക്ക് സഭയെ സജ്ജമാക്കുവാൻ ആവശ്യമായ സന്നാഹങ്ങൾ ഈ വികസന പരിപാടിയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. ലൈബ്രറി കോംപ്ളക്സിൽ ആധുനികരീതിയിലുള്ള അർക്കൈവ്സും, കമ്പ്യൂട്ടർ-ഇന്റർനെറ്റ് സംവിധാനങ്ങളും ക്രമീകരിക്കുവാൻ ഉദ്ദേശ്യമുണ്ട്. മാനേജിംഗ്-കമ്മറ്റി ഹാളിൽ അത്യാധുനിക കോൺഫ്രൻസ് സൗകര്യങ്ങളോടെ 300 പേർക്ക് സമ്മേളിക്കുവാനാണ് ക്രമീകരണം. എക്യുമെനിക്കൽ പഠനകേന്ദ്രത്തിൽ, എക്യുമെനിക്കൽ ഗാലറി- ഓഡിയോ വിഷൽ ഇൻഫർമേഷൻ ക്രമീകരണം എന്നിവ പ്രത്യേകതകളായിരിക്കും. ഈ മൂന്നു സംരംഭങ്ങളും സെമ്മിനാരിയുടെ മുൻ പ്രിൻസിപ്പൽമാരായ പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, ഫീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ, പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നിവരുടെ സ്മാരകങ്ങൾ കൂടിയായിട്ടാണ് സംവിധാനം ചെയ്യപ്പെടുന്നത്. മൂന്നുകോടിയോളം രൂപ ചെലവു വരുന്ന ഈ മന്ദിരസമുച്ചയത്തിന് "സ്മൃതി" എന്നായിരിക്കും പൊതുനാമം. പ:ബാവാ തിരുമേനി രക്ഷാധികാരിയും ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് പ്രസിഡന്റും, ഡോ. മാത്യൂസ് മാർ സേവേറിയോസ് വൈസ് പ്രസിഡന്റും, സെമ്മിനാരി പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജും സഭാ ട്രസ്റ്റി പി. സി. ഏബ്രഹാമും കൺവീനർമാരും, ഫാ. ജോസഫ് വെണ്ടറപ്പിള്ളി എക്സിക്യൂട്ടീവ് സെക്രട്ടറിയും, ഫാ. ഡോ. ജേക്കബ് കുര്യനും, ശ്രീ. മാമ്മൻ വറുഗീസും ട്രഷറാർമാരും, ഫാ. സി. സി. ചെറിയാൻ കോർഡിനേറ്ററും ആയി ഒരു എക്സിക്യൂട്ടീവ് കമ്മറ്റിയെ പ. കാതോലിക്കാബാവാ നിയമിച്ചിട്ടുണ്ട്. ✳

## യുവത്വത്തിന് യുവദർശനമുള്ള മുഖ്യസാരഥി

നവതിയിലേയ്ക്ക് നടന്നടുക്കുന്ന മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിയമിതനായി. പ്രായത്തിന്റെ ക്ഷീണമില്ലാതെ, രോഗത്തിന്റെ അലോസരമില്ലാതെ, യുവത്വത്തിന്റെ ഊർജ്ജസ്വലതയോടും കർമ്മചൈതന്യത്തോടുംകൂടി പുതിയസ്ഥാനം അദ്ദേഹം ഭരമേറ്റു.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ ഒരു ഫീലിപ്പോസ് തോമസ് ജനറൽ സെക്രട്ടറിയായി, നാടും നഗരവും കടന്ന് ദിനരാത്രങ്ങളിലിളവില്ലാതെ പുതിയ പന്ഥാവുകൾ വെട്ടിത്തുറന്ന ചരിത്രമുണ്ട്. ഇന്ന് ആ പ്രസ്ഥാനത്തിന്റെ മുഖ്യസാരഥിയായി ചുമതലയേൽക്കുമ്പോൾ, തെളിമയുള്ള ദർശനവും തികഞ്ഞ ഉത്തരവാദിത്വബോധവും, അക്ഷീണമായ മനീഷയും അദ്ദേഹത്തിന് കൈമുതലായുണ്ട്.



യുവജനതകളുടെ മുന്നണിപോരാളിയായി 21-ാം നൂറ്റാണ്ടിലേക്ക് പ്രസ്ഥാനത്തെ നയിക്കുവാനുള്ള ഒരുക്കങ്ങൾ തുടങ്ങിക്കഴിഞ്ഞു. പ്രസ്ഥാനത്തിൽനിന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന സീനിയർ മെമ്പേഴ്സിനെ പ്രസ്ഥാനത്തിന്റെ മുഖ്യപാതയിലേക്ക് കൊണ്ടുവരുവാനും, വാർഷിക കോൺഫ്രൻസുകളുടെ നഷ്ടചൈതന്യം വീണ്ടെടുക്കുവാനും തുടങ്ങി വച്ച പുതിയ മാർഗ്ഗങ്ങളെ ഊതിജ്വലിപ്പിക്കുവാനുമുള്ള കർമ്മപരിപാടികൾ തുടങ്ങിക്കഴിഞ്ഞു.

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്ത, തടാകം ക്രിസ്തുശിഷ്യാശ്രമത്തിന്റെ വിസിറ്റർ ബിഷപ്പ്, എം. ഒ. സി. കോളേജുകളുടെ മാനേജർ, മലങ്കരസഭാമാസിക പ്രസിഡന്റ്, മലങ്കര ഓർത്തഡോക്സ് ചർച്ച് മിഷൻ ബോർഡ് പ്രസിഡന്റ്, ഇന്റർ ചർച്ച് റിലേഷൻ കമ്മറ്റിയുടെ പ്രസിഡന്റ്, എക്യുമെനിക്കൽ ക്രിസ്ത്യൻ സെന്റർ കൗൺസിൽ വൈസ് പ്രസിഡന്റ്, ബൈബിൾ സൊസൈറ്റി കേരള ഓക്സിലറി വൈസ് പ്രസിഡന്റ്, സെന്റ് തോമസ് എക്യുമെനിക്കൽ സെന്റർ ട്രസ്റ്റി, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഗവേർണിംഗ് ബോർഡ് മെംബർ എന്നീ നിലകളിൽ നിസ്തന്ദ്രം പ്രവർത്തിക്കുന്ന തിരുമേനിക്ക് പുതിയ പദവിയിലും കാര്യമായ സംഭാവനകൾ നൽകാമെന്ന ബോധ്യമുണ്ട്. ✳

## രാഷ്ട്രീയത്തിനെതിരെ ഗ്രാമസഭ

കൊട്ടാരക്കര: വിദ്യാലയങ്ങളിൽ രാഷ്ട്രീയം നിരോധിക്കണമെന്നു ഗ്രാമസഭയിലും ആവശ്യം. കഴിഞ്ഞ ദിവസം എൻ. എസ്.എസ്. കോളജിൽ കൂടിയ ടൗൺ നോർത്ത് ഗ്രാമസഭയിൽ ഭൂരിഭാഗം അംഗങ്ങളും വിദ്യാർത്ഥിരാഷ്ട്രീയത്തെ പടിക്കുപുറത്ത് കടത്തണമെന്നു ആവശ്യപ്പെട്ടു.

രാഷ്ട്രീയ റൗഡികൾ പുറത്തുനിന്നു സ്കൂളുകളിൽ കടന്നുകയറി വിദ്യാഭ്യാസത്തെ തടസ്സപ്പെടുത്തുന്നതിനാലാണ് കുട്ടികളെ രക്ഷിതാക്കൾ ദൂരെയുള്ള സ്കൂളുകളിലേക്ക് അയയ്ക്കാൻ നിർബന്ധിതരാകുന്നതെന്നു സഭയിൽ ചിലർ ചൂണ്ടിക്കാട്ടി. ഇത് സംബന്ധിച്ച് സഭയുടെ തീരുമാനം അംഗീകരിച്ച് ഉന്നതതലങ്ങളിൽ സമർപ്പിക്കുന്നതിനു തീരുമാനിച്ചു. വൈസ് പ്രസിഡന്റ് ആനി അധ്യക്ഷയായിരുന്നു. ✳

# മാർ അത്താനാസിയോസിന് ഷഷ്ടിപൂർത്തി



ചെങ്ങന്നൂർ: പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും എം. ഡി. കോർപ്പറേറ്റ് സ്കൂൾ മാനേജരും ചെങ്ങന്നൂരിന്റെ ഭദ്രാസനാധിപനുമായ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് കഴിഞ്ഞ ഏപ്രിൽ 3-ന് അറുപതുവയസ്സ് തികഞ്ഞു.

മാവേലിക്കരയിൽ അനേകം വൈദികശ്രേഷ്ഠർക്ക് ജന്മമേകിയിട്ടുള്ള വടക്കേത്തലയ്ക്കൽ കുടുംബത്തിന്റെ ശാഖയായ കിഴക്കേത്തലയ്ക്കൽ കെ. റ്റി. തോമസിന്റേയും ഏലിയാമ്മയുടേയും പുത്രനായി 1938-ലാണ് അദ്ദേഹത്തിന്റെ ജനനം. സഭയിലെ വൈദികശ്രേഷ്ഠരിൽ പ്രഥമഗണനീയനായ പുത്തൻകാവിൽ തിരുമേനി അദ്ദേഹത്തിന്റെ പിതൃസഹോദരനാണ്.

ചങ്ങനാശ്ശേരി എസ്. ബി. കോളജിൽനിന്ന് ഫിസിക്സിൽ ബിരുദവും (1960) കൽക്കട്ട സെറാമ്പൂർ കോളജിൽ നിന്ന് ബി. ഡി. ബിരുദവും അദ്ദേഹം സമ്പാദിച്ചു.

1970-ൽ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്ന് വൈദിക പട്ടം സ്വീകരിച്ചു.

1982-ഡിസം. 28-ന് എം. ജി. എം. സ്കൂൾ അങ്കണത്തിൽ മലങ്കര അസ്സോസിയേഷൻ അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുകയും 1985- മെയ് 15-ന് പുത്തൻകാവ് കത്തീഡ്രലിൽ വെച്ച് മെത്രാപ്പോലീത്തായായി അഭിഷിക്തനാവുകയും ചെയ്തു. 1985 ഓഗസ്റ്റ് 1-ന് ചെങ്ങന്നൂർ ഭദ്രാസനാധിപനായി ചാർജെടുത്തതിനുശേഷം ഭദ്രാസനത്തിന്റെ ബഹുമുഖ വികസനത്തിനുള്ള അനേകം കർമ്മപരിപാടികൾക്ക് രൂപം നൽകിയിട്ടുണ്ട്.

ഷഷ്ടിപൂർത്തി ആഘോഷിക്കുന്ന മെത്രാപ്പോലീത്തായ്ക്ക് 'മലങ്കരസഭ'യുടെ ആശംസകൾ. ✳

# മലങ്കരമല്പാൻ ഫാ.എൻ.കെ കോരതിന് അമേരിക്കൻ അവാർഡ്.



വടവുകോട്: ന്യൂയോർക്ക് ആസ്ഥാനമായി പ്രവർത്തിക്കുന്ന സെന്റ് ഗ്രീഗോറിയോസ് ഫൗണ്ടേഷൻ അവാർഡ് നൽകി മലങ്കര മല്പാൻ ഫാദർ എൻ.കെ. കോരതിനെ ആദരിച്ചു. സുറിയാനി ഭാഷയിലും ആരാധനാസംഗീതത്തിലുമുള്ള അദ്ദേഹത്തിന്റെ പാണ്ഡിത്യവും വൈദീക വിദ്യാർത്ഥികളെ സഭാസേവനത്തിനൊരുക്കുന്ന അനുപമമായ കഴിവും പരിഗണിച്ചാണ് ഗ്രീഗോറിയൻ അവാർഡ് നൽകിയത്.

ഫാദർ കോരത് 55 വർഷമായി വടവുകോട് സെന്റ് മേരീസ് പള്ളിവികാരിയും 40 വർഷമായി കോട്ടയം വൈദീക സെമിനാരിയിൽ സുറിയാനിഭാഷാമേധാവിയുമാണ്.

സഭയിലെ പരഗതം വൈദീകരും ഇപ്പോഴത്തെ മെത്രാപ്പോലീത്തമാരിൽ 12 പേരും അദ്ദേഹത്തിന്റ ശിഷ്യരാണ്. ഫാദർ കോരതിന്റെ വൈദിക സുവർണ്ണജൂബിലിയോടനുബന്ധിച്ച് അഞ്ചുവർഷം മുമ്പാണ് മലങ്കര മല്പാൻസ്ഥാനം നൽകി സഭ ആദരിച്ചത്.

സെന്റ് മേരീസ് പള്ളിയുടേയും ഭക്തസംഘടനകളുടേയും സംയുക്തയോഗം രാജർഷി ഹൈസ്കുൾ ഓഡിറ്റോറിയത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ യുടെ അദ്ധ്യക്ഷതയിൽ ചേർന്ന് ഫാ. കോരതിനെ അഭിനന്ദിച്ചു. ഫാ. ജോസഫ് വെണ്ടറച്ചിള്ളി, പി. സി. ചാക്കപ്പൻ, എം. കെ. തോമസ് എന്നിവർ അനുമോദനം അർപ്പിച്ചു. ✳

# ഭരണഘടനാനുസൃതമായ അനുരഞ്ജനം ആവശ്യം

ആലുവ: മലങ്കരസഭയിൽ നിലനില്ക്കുന്ന ഭിന്നതകൾ അവസാനിപ്പിച്ച് സമാധാനവും ഐക്യവും നടപ്പിൽ വരുത്തുന്ന കാര്യത്തിൽ കാതോലിക്കാ പക്ഷം ശരിയായി പ്രതികരിക്കുന്നില്ല എന്ന യാക്കോബായ സുന്നഹദോസിന്റേതായി വന്ന പ്രസ്താവന നിർഭാഗ്യകരവും, തെറ്റിദ്ധാരണാജനകവുമാണെന്ന് ആലുവ തൃക്കുന്നത്തു സിമ്മനാരിയിൽ ചേർന്ന പൗരസ്ത്യ ഓർത്തഡോക്സ് യുവജന-വിദ്യാർത്ഥി സമ്മേളനം അഭിപ്രായപ്പെട്ടു.

അനുരജ്ഞനത്തിന്റെ ചട്ടക്കൂട് സുപ്രീംകോടതി അംഗീകരിച്ച് ഉറപ്പിച്ചിരിക്കുന്ന സഭ ഭരണഘടനയല്ലാതെ മറ്റൊന്നുമല്ല. ഈ ഭരണഘടനയ്ക്ക് വിധേയത്വവും കൂറും പ്രഖ്യാപിച്ച് പ്രതിജ്ഞ എടുക്കാത്ത യാതൊരു സ്ഥാനിക്കും തൽസ്ഥാനത്ത് തുടരുവാൻ അർഹതയില്ലെന്ന രാജ്യത്തെ പരമോന്നതനീതിപീഠത്തിന്റെ അന്ത്യമ വിധിതീർപ്പ് അവഗണിച്ചും അനാദരിച്ചും ചില ഉന്നതസ്ഥാനീയർ ഇടവക, ഭദ്രാസന ഭരണ കാര്യങ്ങളിൽ ഇടപെടുന്നതാണ് ഇന്നത്തെ പ്രതിസന്ധിക്കു പ്രധാന കാരണം - യോഗം ചൂണ്ടിക്കാട്ടി. കോടതിവിധി യഥാവിധി നടപ്പിൽ വരുത്തി നീതിനിർവ്വഹണം ഉറപ്പുവരുത്തുവാൻ ഗവൺമെന്റ് സത്വരനടപടികൾ സ്വീകരിക്കണമെന്ന് യോഗം അംഗീകരിച്ച പ്രമേയത്തിൽ ആവശ്യപ്പെട്ടു.

ഓടയ്ക്കാലി, പീച്ചാനിക്കാട് എന്നീ ദേവാലയങ്ങൾ സംബന്ധിച്ച് ഉണ്ടായിട്ടുള്ള കോടതിവിധി പാലിക്കാൻ പാത്രിയർക്കീസ് പക്ഷം തയ്യാറായാൽ അവിടുത്തെ പ്രശ്നം പരിഹരിക്കപ്പെടും - യോഗം വെളിപ്പെടുത്തി.

സുപ്രീം കോടതി വിധിയെത്തുടർന്ന് ഭരണഘടനയുടെ അടിസ്ഥാനത്തിൽ 1996 ജൂണിൽതന്നെ അനുരഞ്ജനവ്യവസ്ഥകൾക്ക് രൂപം നൽകിയിരുന്നതാണ്. പരി. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഭരണഘടനയ്ക്കു വിധേയമായി അംഗീകരിക്കുവാൻ തയ്യാറാണെന്ന് പരസ്യമായും കോടതിയിൽ സമർപ്പിച്ചിരിക്കുന്ന സത്യവാങ്മൂലത്തിലും പരി. കാതോലിക്കാബാവാ അസന്നിഗ്ദ്ധമായി വ്യക്തമാക്കിയിട്ടുണ്ട്. ഭരണഘടനയ്ക്ക് അതീതമായ അവകാശങ്ങൾ പരി. പാത്രിയർക്കിസിനുണ്ടെന്ന വാദമാണ് സഭാ സമാധാനത്തിന് തടസ്സം സൃഷ്ടിച്ചിരിക്കുന്ന മറ്റൊരു മുഖ്യകാരണം - യോഗം വെളിപ്പെടുത്തി.

അങ്കമാലി ഭദ്രാസന സെക്രട്ടറി റവ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഫാ. ഐ. സി. പത്രോസ്, യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി സന്തോഷ് ഉമ്മൻ, ജോ. സെക്രട്ടറി പി. വി. സാജു, പീറ്റർ സി. തോമസ്, പി. വി. ഗീവറുഗീസ് എന്നിവർ പ്രസംഗിച്ചു. ✳



ഓർത്തഡോക്സ് ക്രിസ്ത്യൻ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട കലാമത്സരങ്ങളിൽ അഖിലമലങ്കരതലത്തിൽ പ്രസംഗമത്സരത്തിന് ഒന്നാംസ്ഥാനം കരസ്ഥമാക്കിയ ഈശോ അലക്സാണ്ടർ. ചെങ്ങന്നൂർ ഭദ്രാസനത്തിൽപ്പെട്ട വന്മഴി കാളികുന്ന് ഇടവകാംഗമായ ഇദ്ദേഹം അഖിലമലങ്കരതലത്തിൽ 1996-'98-ൽ പ്രസംഗമത്സരത്തിന് 7 പ്രാവശ്യം സമ്മാനം നേടിയിട്ടുണ്ട്. ✳

## വാർഷിക കോൺഫ്രൻസ്

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ യു. എ. ഇ. തലത്തിലുള്ള ഏകദിന വാർഷിക കോൺഫ്രൻസ് അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽവെച്ചുനടത്തി. തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി. ദീയസ്കോറസ് തിരുമേനി കോൺഫ്രൻസ് ഉത്ഘാടനം ചെയ്തു. സോണൽ പ്രസിഡന്റ് ബഹു. റ്റി. പി. കുര്യൻ അച്ചൻ അദ്ധ്യക്ഷത വഹിച്ചു. 'സമ്പൂർണ്ണ സൗഖ്യം' എന്നതായിരുന്നു ചിന്താവിഷയം. ഫാ. വർഗീസ് വർഗീസ് (മീനടം), ഡോ. ജോർജ്ജ് മാത്യു എന്നിവർ ക്ലാസ്സെടുത്തു. ബഹു. രാജൻ ജോർജ്ജ് കോറെപ്പിസ്ക്കോപ്പ, ഫാ. എം. സി. പൗലോസ്, ഫാ. സാം പി. ജോർജ്ജ്, ഡോ. പി. എം. ജോർജ്ജ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ഇന്ത്യൻ സ്വാതന്ത്ര്യത്തിന്റെ 50-ാം വാർഷികത്തിനും, യു. എ. ഇ. യുടെ ദേശീയ ദിനത്തിനും ആശംസകൾ നേർന്നുകൊണ്ട് ശ്രീ. സ്റ്റീഫൻ മാലേൽ, കോശി വല്യഴത്ത് എന്നിവർ പ്രമേയങ്ങൾ അവതരിപ്പിച്ചു. അടുത്ത വർഷത്തെ സോണൽ പ്രസിഡന്റായി ഫാ. സാം പി. ജോർജ്ജിനെയും സോണൽ സെക്രട്ടറിയായി ശ്രീ. അലക്സ് വർഗീസിനെയും (ഷാർജ) തിരഞ്ഞെടുത്തു. അബുദാബി, ദുബായി, ഷാർജ, അലെയ്ൻ യൂണിറ്റുകളിലെ ഗായകസംഘങ്ങൾ ഗാനാലാപങ്ങൾ നടത്തി. സോണൽ സെക്രട്ടറി വി. ജി. ഷാജി സ്വാഗതവും, നൈനാൻ കെ. മാമൻ കൃതജ്ഞതയും പറഞ്ഞു.



## സഭാവിശേഷദിവസങ്ങൾ

### ഏപ്രിൽ

22- മൂന്നാം മാർത്തോമ്മായുടെ 310-ാം ഓർമ്മ (കടമ്പനാട് പള്ളി) 23 - മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ
25- മർക്കോസ് ഏവൻഗേലീസ്തന്റെ ഓർമ്മ ഒന്നാം മാർത്തോമ്മായുടെ 328-ാം ഓർമ്മ (അങ്കമാലി പള്ളി)
26- പുതുഞായറാഴ്ചക്കുശേഷം ഒന്നാം ഞായറാഴ്ച
27- മാർ ഗ്രീഗോറിയോസ് അബ്ദുൽജലീൽ മെത്രാപ്പോലീത്തായുടെ 327-ാം ഓർമ്മ (വടക്കൻ പറവൂർ)
29- ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണദിനം.

### ഈയോർ - മെയ്

1 - സെബദിപുത്രനായ മാർ യാക്കോബുശ്ലീഹായുടെ ഓർമ്മ. 3 - പുതുഞായറാഴ്ചക്കുശേഷം രണ്ടാം ഞായറാഴ്ച. മാർ ബസ്സേലിയോസ് പൗലൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 85-ാം ഓർമ്മ (പാമ്പാക്കുട ചെറിയപള്ളി)
7 - പുതുപ്പള്ളി പെരുനാൾ 8 - മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ 10 - പുതു ഞായറാഴ്ചയ്ക്കുശേഷം മൂന്നാം ഞായറാഴ്ച. മാർ ശെമവൂൻ ശ്ലീഹായുടെ ഓർമ്മ. അഞ്ചാം മാർത്തോമ്മായുടെ 233-ാം ഓർമ്മ (നിരണം വലിയപള്ളി)
15- X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ. 16 - യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ. (കൊരട്ടി അരമന)
17 - പുതുഞായറാഴ്ചയ്ക്കുശേഷം നാലാം ഞായറാഴ്ച. മാർ ദിവന്നാസ്യോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 173-ാം ഓർമ്മ (കോട്ടയം ചെറിയപള്ളി)

## വൈദികചരമം

### ഫാ. പി. ഇ. ജേക്കബ്



നരിയാപുരം: ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും സുറിയാനിഭാഷാ പണ്ഢിതനുമായ മുണ്ടയ്ക്കൽ ഇല്ലത്ത് മഴുവംമണ്ണിൽ പുല്ലാടമണ്ണിൽ പുലാത്തിനിൽ ഫാ. പി. ഇ. ജേക്കബ് (പാപ്പിഅച്ചൻ) ദിവംഗതനായി. സംസ്ക്കാരം കഴിഞ്ഞ മാർച്ച് 16-ന് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വത്തിൽ ഇമ്മാനുവേൽ ഓർത്തഡോക്സ് പള്ളിയിൽ നടന്നു. പ. പാത്രിയർക്കീസ് ബാവായുടെ സുറിയാനിഭാഷാ പരിഭാഷകനായും പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ്, കാരയ്ക്കാട് സെന്റ് ജോർജ്ജ്, നാറാണംമൂഴി സെന്റ് മേരീസ്, ഉള്ളനാട് സെന്റ് മേരീസ്, ഇടനാട് സെന്റ് മേരീസ്, മാത്തൂർ സെന്റ് ജോർജ്ജ്, തട്ട സെന്റ് ജോർജ്ജ്, വാഴമുട്ടം സെന്റ് ബഹനാൻസ്, പുനലൂർ ബിബി എസ്റ്റേറ്റ് ചാപ്പൽ, നരിയാപുരം ഇമ്മാനുവേൽ എന്നീ പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്.

## ഏകദിന സമ്മേളനം

ഡൽഹി: മർത്തമറിയം വനിതാസമാജം ഡൽഹി ഭദ്രാസനത്തിന്റെ ഏകദിന സമ്മേളനം ഡൽഹി ഓർത്തഡോക്സ് സെന്ററിൽ നടത്തി. ഭദ്രാസന മെത്രാപ്പോലീത്ത ഇയ്യോബ് മാർ പീലക്സിനോസ് സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. അലക്സ് ദാനിയേൽ വി. യോഹന്നാൻ ശ്ലീഹായുടെ ലേഖനങ്ങളെ സംബന്ധിച്ച് ക്ലാസ്സ് എടുത്തു. ജനറൽ സെക്രട്ടറി മറിയാമ്മ ജോൺ റിപ്പോർട്ടും ട്രഷറാർ റെനി ജേക്കബ് സമാജം നടത്തി വരുന്ന പ്രോജക്ടിന്റെ റിപ്പോർട്ടും അവതരിപ്പിച്ചു. ഭദ്രാസനതലത്തിൽ പുതുതായി ആരംഭിച്ച കലാമൽസരങ്ങളിൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി നോയിഡാ ഏറ്റവും കൂടുതൽ പോയിന്റ് നേടി. പ്രസ്ഥാനവൈസ് പ്രസിഡന്റ് ഫാ. സജി ദാനിയേൽ, ഭദ്രാസന സെക്രട്ടറി ഫാ. പി. എ. ഫിലിപ്പ്, ഫാ. കുര്യാക്കോസ്, ഡീ. ജോൺസൺ ദാനിയേൽ എന്നിവർ സമ്മേളനത്തിന് നേതൃത്വം നൽകി. 200-ൽ പരം സ്ത്രീകൾ സമ്മേളനത്തിൽ പങ്കെടുത്തു.



അഖില മലങ്കര സണ്ടേസ്ക്കൂൾ ദക്ഷിണമേഖല സഹപാഠ്യമത്സരങ്ങളിൽ സീനിയർ വിഭാഗം പൊതുവിജ്ഞാനത്തിന് രണ്ടാംസ്ഥാനം കരസ്ഥമാക്കിയ കടമ്പനാട് സൗത്ത് നസ്രേത്ത് സണ്ടേസ്ക്കൂൾ വിദ്യാർത്ഥി വിബിൻ റ്റി. ദാനിയേൽ. കടമ്പനാട് തെക്കുവലിയവീട്ടിൽ ദാനിയേലിന്റെ പുത്രനാണ്.



## മാർ തെയോഫീലോസ് സൊസൈറ്റി

ആലുവ: അനാഥരും നിർദ്ധനരുമായ അനേകർക്ക് ആശ്രയവും അവലംബവുമായിരുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ അങ്കമാലി- ബോംബെ ഭദ്രാസനങ്ങളുടെ അധിപനും മലങ്കരസഭയുടെ വിദേശകാര്യ മേലദ്ധ്യക്ഷനുമായിരുന്ന കാലം ചെയ്ത ഡോ: ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ പാവനസ്മരണയ്ക്കായി ആലുവ തൃക്കുന്നത്ത് സെമിനാരി പള്ളിയുടെ ആഭിമുഖ്യത്തിൽ നിർദ്ധനരുടെ വിവാഹം, ഭവനനിർമ്മാണം, വിദ്യാഭ്യാസം, വൈദ്യസഹായം, സ്കോളർഷിപ്പുകൾ, അവാർഡുകൾ, സ്വയം തൊഴിൽപരിശീലനം, ഗ്രാമോദ്ധാരണം, ചെറുകിട വ്യവസായം എന്നീ പ്രവർത്തനങ്ങൾക്കായി "മാർ തെയോഫിലോസ് സോഷ്യൽ വെൽഫെയർ സൊസൈറ്റി"എന്ന സംഘടനയ്ക്ക് രൂപം നല്കി.

പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത രക്ഷാധികാരിയായിട്ടുള്ള സൊസൈറ്റിയുടെ പ്രസിഡന്റായി സെമിനാരി മനേജരും കത്തീഡ്രൽ വികാരിയുമായ റവ: ജേക്കബ് മണ്ണാറപ്രയിൽ കോർഎപ്പിസ്ക്കോപ്പ, കെ. കെ. വറുഗീസ് (വൈസ് പ്രസിഡന്റ്) ഇ. കെ. ജോസഫ് (ട്രഷറർ), കെ. വി. പൗലോസ് (കൺവീനർ), എം. സി. വറുഗീസ്, പി. സി. ജോൺ, കെ. വി. പോൾ (കമ്മറ്റി അംഗങ്ങൾ) എന്നിവരെ തെരഞ്ഞെടുത്തു. ✳

ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം നടത്തിയ ഓർത്തഡോക്സ് യൂത്ത് ഫെസ്റ്റ്-'98 മത്സരത്തിൽ ചിത്രരചനയിലും പെൻസിൽ ഡ്രോയിംഗിലും ഒന്നാം സ്ഥാനം നേടിയ കുര്യൻ ജോറി. കൊടുകുളഞ്ഞി പ്രകാശഗിരി സെന്റ്. മേരിസ് പള്ളിയംഗമായ ഇദ്ദേഹം കോതപ്പള്ളിൽ ശ്രീ. സി. എം. ജോറിയുടെ പുത്രനാണ്.



## എക്കാറ ഉപന്യാസമത്സരങ്ങൾ

തൃശൂർ:യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ സുറിയാനി സംഗീതത്തിലും ഉപന്യാസത്തിലും മത്സരങ്ങൾ സംഘടിപ്പിച്ചിരിക്കുന്നു.

എക്കാറാ മത്സരത്തിന് ഈ പ്രാവശ്യം കുക്കിലിയോൻ, എക്ബോ കോലോ (ത്രൈഹൂൻ ഒൽമ്മൊ) ബോവൂസോ (മാർ യാക്കൂബ്) കാദീശാത്ത് ആലോഹോ (സന്ധ്യ) എന്നീ അഞ്ചു ഗാനങ്ങളുടെ നിറങ്ങളാണ് ഉൾപ്പെടുത്തുക. കൊച്ചി കുന്നംകുളം ഭദ്രാസനത്തിലെ വൈദീകരും വൈദീക വിദ്യാർത്ഥികളും അല്ലാത്തവർക്കും ഇതിൽ പങ്കെടുക്കാം. പുസ്തകം നോക്കി സുറിയാനിയിലോ മലയാളത്തിലോ പാടാം.

യൂഹാനോൻ മാർ സേവേറിയോസ് മലങ്കരയുടെ പ്രവാചകൻ എന്നതാണ് ഉപന്യാസമത്സരത്തിന്റ വിഷയം. ഗവേഷണ സ്വഭാവമുള്ള ഈ വിഷയത്തിൽ വൈദീകരല്ലാത്ത മലങ്കരസഭയിലെ ആർക്കും പങ്കെടുക്കാം. രണ്ടു മണിക്കൂർ സമയം.

മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അനുസ്മരണത്തോടനുബന്ധിച്ച് രണ്ടു മത്സരങ്ങളും തൃശൂർ ചെമ്പുക്കാവ് സെന്റ് തോമസ് ദേവാലയത്തിൽ വച്ച് മെയ് 16 ശനിയാഴ്ച ഉച്ചകഴിഞ്ഞ് 2 മുതൽ 5 വരെ നടത്തും. ക്യാഷ്അവാർഡുകളും പ്രശംസാപത്രങ്ങളും 17-ാം പൊതുസമ്മേളനത്തിൽവച്ച് നൽകും.

പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവരും വിശദവിവരങ്ങൾ തേടുന്നവരും
ഫാ. ജോസഫ് ചീരൻ,
**P.O.** തെക്കുംകര, തൃശൂർ.
**680 608** എന്ന വിലാസത്തിൽ മെയ് 1-നു മുമ്പ് എഴുതുക. ✳

### തിരുത്ത്

മാർച്ച്ലക്കം മാസികയിൽ ബാംഗ്ലൂർ ബസ്സേലിയോസ് ഓർത്തഡോക്സ് പള്ളിയുടെ വാർത്തയിൽ കെ. സി. രാജു എന്നത് റവ. ചേർത്ത് പ്രസിദ്ധപ്പെടുത്തിയത് തെറ്റാണ്. മി. കെ. സി. രാജുവാണ്. തെറ്റുവന്നതിൽ ഖേദിക്കുന്നു.
- പത്രാധിപർ

മക്കാബിയർ

ഫാ. മാത്യു ജോൺ









# പ്രാർത്ഥനാവാരാചരണ സമാപനവും മദ്ധ്യസ്ഥ പ്രാർത്ഥനയും

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ പ്രാർത്ഥനായോഗത്തിന്റെ ചുമതലയിൽ വിദ്യാർത്ഥികൾക്കുവേണ്ടിയുള്ള പ്രാർത്ഥനാവാരാചരണം, പ്രാർത്ഥനായോഗം പ്രസിഡന്റ് അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം വിവിധ പരിപാടികളോടുകൂടി ഇടവകകളുടെ ആഭിമുഖ്യത്തിൽ ആചരിച്ചു. എല്ലാ ഭവനങ്ങളിലും അവരവരുടെ കുഞ്ഞുങ്ങൾക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നതോടൊപ്പം, എല്ലാ വിദ്യാർത്ഥികളെയും യുവജനങ്ങളെയും ഓർത്ത് അവരുടെ അനുഗ്രഹത്തിനായി മദ്ധ്യസ്ഥപ്രാർത്ഥന നടത്തണമെന്നും, കൂടാതെ എല്ലാ ഇടവകകളുടെയും പ്രാർത്ഥനായൂണിറ്റുകൾ വിദ്യാർത്ഥികളെ വാർഡ് അടിസ്ഥാനത്തിലോ, ഒന്നിച്ച് ദേവാലയത്തിൽ കൂട്ടിവരുത്തുകയോ, അവർക്കുവേണ്ടി പ്രാർത്ഥിച്ച് അവരെ ധൈര്യപ്പെടുത്തണമെന്നും അഭിവന്ദ്യ തിരുമനസ്സുകൊണ്ട് കല്പനയിൽ ഉത്ബോധിപ്പിച്ചിരുന്നു.

പ്രസ്തുത പ്രാർത്ഥനാവാരത്തിന്റെ സമാപനം 1998 മാർച്ച് മാസം 14-ന് ശനിയാഴ്ച പരുമല സെമിനാരി ദേവാലയത്തിൽവച്ച് നടത്തി. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമനസ്സുകൊണ്ട് രാവിലെ വി. കുർബ്ബാന അർപ്പിച്ചു. പരിശുദ്ധ ബാവാ തിരുമനസ്സുകൊണ്ട് അനുഗ്രഹപ്രഭാഷണം നടത്തി. SSLC പരീക്ഷ തുടങ്ങി എല്ലാ വർഷാവസാന പരീക്ഷയ്ക്കായും ഒരുങ്ങുന്ന വിദ്യാർത്ഥി വിദ്യാർത്ഥിനികളെയും, സന്നിഹിതരായിരുന്ന എല്ലാവരെയും പരി. ബാവാ തിരുമനസ്സുകൊണ്ട് അനുഗ്രഹിച്ചു. തുമ്പമൺ ഭദ്രാസനാധിപനും, വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡന്റുമായ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് പ്രസ്തുത സമ്മേളനം ഉത്ഘാടനം ചെയ്തു. അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയും, ബഹു. റ്റി. ജെ. അലക്സാണ്ടർ അച്ചനും ധ്യാനത്തിന് നേതൃത്വം നൽകി.

പരീക്ഷയ്ക്കായി ഒരുങ്ങുന്ന എല്ലാ വിദ്യാർത്ഥി വിദ്യാർത്ഥിനികൾക്കുവേണ്ടിയും, യോഗത്തിൽ സംബന്ധിച്ച എല്ലാവരുടേയും അനുഗ്രഹത്തിനായും പ്രത്യേകം മദ്ധ്യസ്ഥപ്രാർത്ഥന നടത്തി. മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് ഫാ. കെ. റ്റി. വറുഗീസ് നേതൃത്വം നൽകി. വിദ്യാർത്ഥി വിദ്യാർത്ഥിനികളടക്കം ഒരു വലിയ പുരുഷാരം സംബന്ധിച്ചിരുന്നു. അഭിവന്ദ്യ ക്ലീമ്മീസ് തിരുമനസ്സിലെ സമാപനപ്രാർത്ഥനയോടുകൂടെ 2.30 മണിക്ക് സമ്മേളനം സമാപിച്ചു.

അടുത്ത മദ്ധ്യസ്ഥപ്രാർത്ഥന സ്കൂൾ, കോളേജ് വർഷാരംഭത്തോടെ 1998 ജൂൺമാസം 6-ാം തീയതി ശനിയാഴ്ച പരുമല സെമിനാരി ദേവാലയത്തിൽവച്ച് നടത്തുവാൻ പ്രാർത്ഥനായോഗം പ്രസിഡന്റ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ പ്രാർത്ഥനായോഗം കേന്ദ്രകമ്മറ്റി തീരുമാനിച്ചു.

## പ്രാർത്ഥനാ വലയം

പ്രാർത്ഥനാവലയം അംഗങ്ങൾക്കായുള്ള ഒരു ഏകദിനക്യാമ്പ് 1998 മെയ് മാസം 1-ാം തീയതി വെള്ളിയാഴ്ച ചെങ്ങന്നൂർ ബഥേൽ അരമനയിൽവച്ച് കൂടുന്നതാണ്. അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി, ഫാ. റ്റി. ജി. സഖറിയാ, ഫാ. റ്റി. ജെ. അലക്സാണ്ടർ തുടങ്ങിയവർ പ്രസ്തുത ക്യാമ്പിന് നേതൃത്വം നൽകുന്നതായിരിക്കും. പ്രാർത്ഥനാ വലയത്തിൽപ്പെട്ട അംഗങ്ങളും, അംഗങ്ങളാകാൻ താല്പര്യമുള്ളവരും പ്രസ്തുത ക്യാമ്പിൽ സംബന്ധിക്കണമെന്ന് താല്പര്യപ്പെടുന്നു.

സഭയുടെ സമാധാനത്തിനും, സഭാപിതാക്കന്മാർക്കും, വൈദികർക്കും, സഭാംഗങ്ങൾക്കുംവേണ്ടിയും പ്രത്യേകിച്ചും മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കായി ലഭിക്കുന്ന വിവിധ വിഷയങ്ങൾക്കും വ്യക്തികൾക്കുംവേണ്ടിയും, പ്രാർത്ഥനാവലയത്തിൽപ്പെട്ട ആളുകൾ ദിവസവും രാത്രി 10മണിക്ക് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. സഭയ്ക്കുവേണ്ടിയും സമൂഹത്തിൽ രോഗത്തിലും ദുഃഖത്തിലും പലതരത്തിൽ ഭാരപ്പെടുന്ന എല്ലാവർക്കുംവേണ്ടിയും പ്രാർത്ഥിക്കുവാൻ താല്പര്യമുള്ള ആളുകൾ, പ്രാർത്ഥനാവലയത്തിൽ അംഗങ്ങളായി പ്രവർത്തിക്കാൻ മുമ്പോട്ട് വരണമെന്ന് താല്പര്യപ്പെടുന്നു. ✳

## ക്വിസ്സ് മത്സരം '98

പുത്തൻകാവ്: സെന്റ് തോമസ് യൂത്ത്ലീഗിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന 3-ാമത് അഖിലമലങ്കര ക്വിസ്സ് മത്സരം ഏപ്രിൽ 18-ന് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് നടത്തുന്നതാണ്. പങ്കെടുക്കുവാൻ താല്പര്യമുള്ളവർ കൺവീനർ (ക്വിസ്സ് മത്സരം), സെന്റ് തോമസ് യൂത്ത്ലീഗ്, C/O സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, പുത്തൻകാവ് പി. ഒ. ചെങ്ങന്നൂർ എന്ന വിലാസത്തിൽ ബന്ധപ്പെടുക. ✳

## *For Favours Received*






P. C. THomas & Family
Khetri Nagar




JohnTHomas, Thattayil



*Saji*

# സഭാ സമാധാന മാർഗ്ഗങ്ങൾ:

## പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രസ്താവന

കോട്ടയം: മലങ്കരസഭയിൽ യാതൊരു അഭിപ്രായ വ്യത്യാസവും നിലനിൽക്കാത്തരീതിയിൽ സമാധാനവും ഐക്യവും ഉണ്ടാകണമെന്നു പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. അത്തരമൊരു സ്ഥിതിവിശേഷത്തിനായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതായി കാതോലിക്കാ ബാവാ വ്യക്തമാക്കി. ഈ അഭിലാഷവും ശക്തമായ ആഗ്രഹവും സുപ്രീം കോടതിയുടെ 1995 ജൂൺ 20-ാം തീയതിയിലെ വിധിക്കുശേഷം കാതോലിക്കാ ബാവാ ഇറക്കിയ പ്രസ്താവനയിൽ വ്യക്തമാക്കിയിരുന്നു.

കാതോലിക്കാ ബാവായുടെ അന്നത്തെ പ്രസ്താവനയുടെ പൂർണ്ണ രൂപം.

"ദൈവത്തിനു സ്തുതി. ദൈവം നമ്മുടെ സഭയെ കൈവിടുകയില്ല എന്നുള്ളതിന്റെ പ്രത്യക്ഷമായ തെളിവാണു സുപ്രീം കോടതി വിധി. ഭാരതത്തിന്റെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ മക്കൾ ഭിന്നതകൾ മറന്നു കൈകോർത്തുപിടിച്ചു സഹകരിച്ച് പ്രവർത്തിക്കണം.

പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ഏകമായിരിക്കുന്നതുപോലെ എന്നു കർത്താവു പ്രാർത്ഥിച്ചത് ഓർത്തുകൊണ്ടു നാം എല്ലാവരും ഒന്നായിച്ചേരുവാനുള്ള അവസരമാണിത്. നമ്മുടെ ദൗത്യം നാം മറന്നുപോകരുത്. വിജയാഹ്ലാദത്തിനുള്ള അവസരമല്ല ഇത്. ആരുടേയും വികാരങ്ങൾ വ്രണപ്പെടുത്താൻ ഇടയാകരുത്. സ്നേഹത്തോടും വിനയത്തോടും കൂടി എല്ലാവരും പെരുമാറണം. ആത്മപ്രഭയിലേക്കു നയിക്കുവാൻ പ്രചോദനം കൊടുക്കണം. 'സത്യം ജയിക്കും' എന്നു നമ്മുടെ മുൻഗാമി പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ പഠിപ്പിച്ചതു നാമും നിങ്ങളെ ഓർമ്മിപ്പിക്കുന്നു. ഈ വിധിയിലൂടെ സഭയിൽ ശാശ്വത സമാധാനം കൈവരട്ടെ എന്ന് പ്രാർത്ഥിക്കുന്നു."

സഭാഭരണഘടന അസന്ദിഗ്ധമായി അംഗീകരിച്ചാൽ സമാധാനത്തിനും ഐക്യത്തിനുംവേണ്ടി, മറുഭാഗത്തായിരുന്ന മെത്രാപ്പോലീത്താമാരെ കോടതി നിർദ്ദേശപ്രകാരം പുതിയ സംവിധാനം ഉണ്ടാകുന്നതുവരേക്ക് അവരുടെ സ്ഥാനങ്ങളിൽ നിലനിർത്തുമെന്നും അതിനായി നിയമപരമായ ക്രമീകരണങ്ങൾ എത്രയുംവേഗം ഉണ്ടാകുമെന്നും നാം വ്യക്തമാക്കിയിരുന്നു. സഭാ ഭരണഘടന സഭാ വിശ്വസ്തത വ്യക്തമായും സംശയരഹിതമായും ആവർത്തിച്ചു ഉറപ്പാക്കുന്ന ഒന്നാണ്. ഭരണഘടനയിൽ ഇപ്രകാരം പറയുന്നുണ്ട്.

വകുപ്പ് 1. "മലങ്കരസഭ - ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലധ്യക്ഷൻ അന്ത്യോക്യാ പാത്രിയർക്കീസും ആകുന്നു."

വകുപ്പ് 2. "മലങ്കരസഭ-മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലധ്യക്ഷൻ കാതോലിക്കായും ആകുന്നു"

വകുപ്പ് 101. "കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു."

സഭാ ഭരണഘടനയിലെ ഈ വകുപ്പുകൾ ഏവരും വായിക്കുകയും മനസ്സിലാക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യേണ്ടതാണ്. ഭരണഘടന അനുശാസിക്കുന്നതുപോലെ പ്രവർത്തിക്കേണ്ടത് അനുപേക്ഷണീയമാണ്. യഥാർത്ഥ സമാധാനം കൈവരിക്കാൻ എല്ലാ കാര്യങ്ങളും ഭരണഘടന നിഷ്കർഷിക്കുന്നതുപോലെ ചെയ്യേണ്ടതാണ്.

എല്ലാ തലത്തിലുമുള്ള പരസ്പരബന്ധം നിലനിർത്തുന്നതു ഭരണഘടനപ്രകാരമായിരിക്കുമെന്ന് ആവർത്തിച്ചും. വ്യക്തമായും പ്രസ് താവിച്ചിട്ടുള്ള കാര്യം കാതോലിക്കാ ബാവാ അനുസ്മരിച്ചു.

ഈ സാഹചര്യത്തിൽ സഭയിലെ എല്ലാഅംഗങ്ങളും മലങ്കരസഭയുടെ ഭരണഘടന സ്വീകരിച്ചുകൊണ്ട് മുൻപോട്ടുപോകാൻ പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. എന്തുതന്നെയായാലും ഐക്യവും സമാധാനവും നിലനിർത്തി സഭയിൽ വിവാദങ്ങൾക്ക് ഇടകൊടുക്കാതെ നീങ്ങണമെന്നും ഉദ്ബോധിപ്പിച്ചു. സഭയുടെ ആലോചനാ സമിതി യോഗത്തിലാണു ബാവാ മേൽപ്പറഞ്ഞ പ്രസ്താവന ചെയ്തത്.

ആലോചനാ സമിതി കൽദായ സഭയിലെ ബിഷപ്പ് പൗലോസ് മാർ പൗലോസിന്റെ അകാലവേർപാടിൽ അനുശോചനം രേഖപ്പെടുത്തുകയും അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്തു. പരിശുദ്ധ ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു.





# FOR FAVOURS RECEIVED





**K. T. George & Family,**
**Fr. Thomas Paul & Christian,**
**Newyork, U.S.A**

## 41 -ാം ചരമദിനം (15 - 04 - 1998)

**Died : March 5 1998**





## Saramma John,

**Kuzhicku House, Elanthoor.**

**Inserted by:-**

**K.T. George & Family, Newyork.**

Licence No. 475, 11th April 1946. Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

# 47th Death Anniversary

## 17 - 4 - 1998



*Inserted by:-*

*Thankamma Abraham,*
*Lakayil,*
*Vanmazhy.*

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.